# ബാലസാഹിത്യ ഗ്രന്ഥാവലി




## കറമ്പി

(ചെറുകഥകൾ)




സ്റ്റേറ്റ് ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് എഡ്യൂക്കേഷൻ കേരളം 1971

ബാലസാഹിത്യ ഗ്രന്ഥാവലി




# കറമ്പി

## (ചെറുകഥകൾ)

1971 — 1972

സ്റ്റേറ്റ് ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് എഡ്യൂക്കേഷൻ
തിരുവനന്തപുരം.

# ഉള്ളടക്കം

# ആമുഖം

1971 ജൂൺ-ജൂലായ് മാസങ്ങളിൽ സ്റേററ് ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് എഡ്യൂക്കേഷനിൽ വച്ച് ഒരു ബാല സാഹിത്യ രചനാലയം സംഘടിപ്പിച്ചു. സാഹിത്യകാരന്മാരായ പതിനേഴ് അദ്ധ്യാപകർ അതിൽ പങ്കുകൊണ്ടിരുന്നു. അവരുടെ ശ്രമഫലമായി രൂപം കൊണ്ട ഗ്രന്ഥങ്ങളാണ് ഇവിടെ അവതരിപ്പിക്കുന്നത്.

പ്രൈമറിവിദ്യാർത്ഥികൾക്കു വേണ്ടി രചിച്ചവയാണ് ഈ ഗ്രന്ഥങ്ങൾ. വിദ്യാർത്ഥികൾക്കു വായനയിലുള്ള ശീലവും താൽപര്യവും വളർത്തുവാൻ ഈ കൃതികൾ ഉപകരിക്കുമെന്നു പ്രത്യാശിക്കുന്നു.

ഡയറക്ടർ

സ്റേററ് ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് എഡ്യൂക്കേഷൻ

Printed at The Subash Printing Works, Palayam, Trivandrum-1.

## 1971 - 1972 ലെ

### പുസ്തക രചനാലയത്തിൽ പങ്കു കൊണ്ടവർ

1. ശ്രീ. വി. കെ. ബാലചന്ദ്രൻ
2. ,, മണിയൂർ ഈ. ബാലൻ
3. ,. എൻ. ഭാസ്കരപിള്ള
4. ,, സി. എൻ. ഗംഗാധരൻ നായർ
5. ,, പി. ഗോപാലകൃഷ്ണൻ നായർ
6. ,, ജെയിംസ് മണിമല
7. ജോസഫ് കുറവിലങ്ങാട്
8. ,, എൻ. കൃഷ്ണൻ കുട്ടി.
9. ,, കെ. കൃഷ്ണൻ നായർ
10. ,, വി. പി. കുഞ്ഞിരാമപ്പൊതുവാൾ
11. ,, കുര്യൻ വേമ്പനി
12. ,, എ. നാരായണൻ എമ്പ്രാന്തിരി
13. ,, കെ. വി. രാമനാഥൻ
14. ,, വി. കെ. ശ്രീവത്സൻ
15. ,, കെ. സുകുമാരൻ നായർ
16. ,, എൻ. വാസുദേവൻ നമ്പ്യാതിരി
17. ,, കെ. വേലായുധൻ

---

### ശുദ്ധിപത്രം

| പുറം | വരി | ശരിയായരൂപം |
|---|---|---|
| 7 | 11 | കമ്പി |
| 8 | 13 | എതിരക്കാരു |
| ,, | 19 | ചൊടിച്ചു. |
| ,, | 23 | ആശുപത്രിയിൽ |
| 17 | 1 | ആയി |
| 22 | 15 | നീങ്ങുക. |
| 25 | | രാധയുടെ അമ്മ |
| 28 | 17 | ചോദിച്ചു. |

# പാപവും പ്രായശ്ചിത്തവും

കൃഷ്ണപിള്ളയ്ക്ക് ഒരു മകളേ ഉള്ളൂ — രതി. തേനോ പാലോ പോലെയാണ് അച്ഛനമ്മമാർ രതിയെ കരുതുന്നത്. ജീവിതത്തിലെ എല്ലാ സൗഭാഗ്യങ്ങളും രതിക്ക് വേണ്ടി കാത്തുനിൽക്കുന്നു. പട്ടുടുപ്പുകളും കളിപ്പാട്ടങ്ങളും കൊണ്ട് വീടുനിറഞ്ഞു രതിയുടെ ഇഷ്ടമാണ് മാതാപിതാക്കളുടെ ഇഷ്ടം. അവളുടെ സന്തോഷമാണ് അവരുടേയും സന്തോഷം.

രതി എന്താവശ്യപ്പെട്ടാലും അതു സാധിച്ചു കൊടുക്കുന്നതിന് അവർ ഒരുക്കമാണ്. ഒരു ദിവസം രാത്രി പത്തുമണിയായിക്കാണും. കുഞ്ഞിന് ഒരു വെളുത്ത ആനയെ വേണം. നിർബന്ധമായി. ഹോർലിക്സ് പാലിൽ കലക്കി ദേവകിയമ്മ മകളുടെ അടുക്കൽ ചെന്നു. ആനയെ കിട്ടാതെ മകൾ പാൽ കുടിക്കുകയില്ല. എന്തെല്ലാം പറഞ്ഞു നോക്കിയിട്ടും കുഞ്ഞിന് ഒരേ ശാഠ്യം തന്നെ – "ആനയെ വേണം".

"നേരം വെളുക്കട്ടെ. കുഞ്ഞു് ഉറങ്ങി എഴുന്നേൽക്കുമ്പോൾ മുന്നിൽ ആനയെ കൊണ്ടു വെച്ചേക്കാം" – കൃഷ്ണപിള്ള സത്യം ചെയ്തു പറഞ്ഞു.

"എന്റെ മോളു് ഹോർലിക്സ് കുടിക്കൂ. അച്ഛൻ രാവിലെ ആനയെ വാങ്ങിക്കൊണ്ടുവരും" –അമ്മയും അനുനയിച്ചു.

കുട്ടി കൂട്ടാക്കിയില്ല. അവൾ കരച്ചിൽ തുടങ്ങി. കൃഷ്ണപിള്ള രൂപ എടുത്തു് പുറത്തേയ്ക്കു പോയി. സമയം പത്തു

മണി കഴിഞ്ഞിരുന്നു. കടകൾ അടച്ചു തുടങ്ങി. കൃഷ്ണപിള്ള റോഡിലൂടെ ഒരു നെട്ടോട്ടം ആരംഭിച്ചു. അവസാനം ഒരു കട കണ്ടെത്തി. നിരപ്പലക ഇട്ടു തുടങ്ങിയതേ ഉള്ളൂ; പൂർണ്ണമായും അടച്ചു കഴിഞ്ഞിരുന്നില്ല. ഭാഗ്യമെന്നു കരുതി പിള്ള കച്ചവടക്കാരനെ സമീപിച്ചു. അയാൾ പറഞ്ഞ വില കൊടുത്തു് ആനക്കൊമ്പിൽ തീർത്ത ഒരാനയെ വാങ്ങിക്കൊണ്ടു വന്നു. കൃഷ്ണപിള്ള തിരിച്ചു വീട്ടിൽ വന്നപ്പോൾ രതി ഉറങ്ങിക്കഴിഞ്ഞു.

"കുഞ്ഞു് ഫോർലിക്സു് കുടിച്ചില്ല" — എന്നുപറഞ്ഞു് അമ്മ കരഞ്ഞു. "സന്ധ്യകഴിഞ്ഞു് എന്റെ മോളു് ചോറുണ്ടില്ല. രണ്ടു മുട്ടയും നാലഞ്ചു ബിസ്ക്കററും നാഴി പാലും മാത്രമേ കഴിച്ചിട്ടുള്ളൂ. അവൾക്കു വിശക്കുകയില്ലേ?" — ദേവകിയമ്മ കണ്ണുനീർ വാർത്തുകൊണ്ടു് ഭർത്താവിനോടു ചോദിച്ചു. പിള്ള അവരുടെ ദുഃഖത്തിൽ പങ്കുചേർന്നു.

അത്രമാത്രം ഓമനിച്ചാണു് രതിയെ അച്ഛനമ്മമാർ വളർത്തുന്നതു്. അഞ്ചുവയസ്സുണ്ടെങ്കിലും, ഒരു വയസ്സും തികയാത്ത പിഞ്ചു കുട്ടിയെപ്പോലെയാണു് അവളെ കരുതുന്നതു്. അവരുടെ കണ്ണുകൾ എപ്പോഴും അവളുടെ കാലടികളെ പിൻതുടരുന്നുണ്ടായിരിക്കും.

ഒരു ദിവസം വൈകുന്നേരം നാലു മണിക്കു് ഉറക്കത്തിൽ നിന്നു് എഴുന്നേററിരുന്നു് രതി കരയുന്നു. അമ്മയും അച്ഛനും ഓടിച്ചെന്നു. ഏങ്ങി ഏങ്ങിക്കരയുന്നതല്ലാതെ രതി കാര്യം പറയുന്നില്ല

"എന്തോ മോളേ! എന്റെ പൊന്നുമോളു് എന്തിനാ കരയുന്നതു്? പേടിപ്പിക്കുന്ന വല്ല സ്വപ്നവും കണ്ടോ?"— ദേവകിയമ്മ സങ്കടത്തോടുകൂടി ചോദിച്ചു. രതി ഉത്തരം ഒന്നും

പറയാതെ കരയുകയും കട്ടിലിലും താഴെയുമെല്ലാം എന്തോ തെരയുകയും ചെയ്യുന്നു. മകളുടെ സങ്കടം കണ്ടു നിൽക്കാനാകാതെ കൃഷ്ണപിള്ളയും കാര്യമെന്തെന്നു അന്വേഷിച്ചു. വളരെ ഏറെ നിർബന്ധിച്ചപ്പോൾ രതി കഴുത്തിൽ കൈവെച്ചു — "മാല കാണുന്നില്ല" — എന്നു പറഞ്ഞു.

ഉടനെ തന്നെ അച്ഛനമ്മമാർ മകളുടെ മാലനോക്കി പുരയ്ക്കകത്തും മുററത്തും എല്ലാം നടന്നു. രതി എവിടെയെല്ലാം നടക്കുകയും ഇരിക്കുകയും ചെയ്തോ അവിടെയെല്ലാം അവർ തെരഞ്ഞു. എങ്ങും മാല കണ്ടില്ല.

"മാല എങ്ങനെ പോയി ?" — ദേവകിയമ്മ ചിന്തിച്ചു. അവസാനം ഒരു തീരുമാനത്തിലെത്തി. "ഈ വീട്ടിൽ ഇന്നാരും വന്നിട്ടില്ല. ഉച്ചകഴിഞ്ഞു രണ്ടുതവണ രാമു വെളിയിൽ പോയി. പാറുവാണെങ്കിൽ ഇപ്പോഴാണു ആററിൽ കുളിക്കാൻ പോയതു. അതിനാൽ രാമു അറിയാതെ മാല പോയിട്ടില്ല."

"ശരിയാണു. മോളു ഉച്ചയ്ക്കു എന്റെ അടുത്തു വന്നപ്പോൾ മാല കഴുത്തിൽ ഉണ്ടായിരുന്നു. അവൾ ഉറങ്ങിയപ്പോൾ അവൻ എടുത്തതായിരിക്കും. സംശയമില്ല" — കൃഷ്ണപിള്ള പിൻതാങ്ങി.

രാമു അവിടുത്തെ വേലക്കാരനാണു. ഏകദേശം പതിനാലുവയസ്സുപ്രായം അവനുണ്ടു. കടയിൽ പോകുന്നതിനും, കുഞ്ഞിനു കളിപ്പാട്ടങ്ങളെടുത്തു കൊടുക്കുന്നതിനും, അവളെ കൊണ്ടു നടന്നു കളിപ്പിക്കുന്നതിനും മററുമാണു രാമുവിനെ അവിടെ നിത്തിയിരിക്കുന്നതു. പാറു അടുക്കളക്കാരിയാണു. സാധാരണയായി അവൾ വെളിയിലെങ്ങും പോകാറില്ല. വൈകീട്ടു ആററു കടവിൽ കുളിക്കുവാൻ പോകും. വീട്ടിൽ തന്നെ അടുക്കളയുടെ ഭാഗത്തു മാത്രമേ അവൾ സഞ്ചരിക്കുകയുള്ളു.

രാമുവിന്ന് വീട്ടിൽ എവിടെയും സ്വാതന്ത്ര്യമാണ്. വെളിയിൽ പോകുമ്പോൾ മററു കുട്ടികളുമായി അവന്നു സംസർഗ്ഗം ഉണ്ട്.

മാല എടുത്തതു രാമു തന്നെയെന്ന് കൃഷ്ണപിള്ളയും ദേവകിയമ്മയും കരുതി. ചില തെളിവുകളും അവർ കണ്ടു പിടിച്ചു. അന്ന് രാമു വെളിയിൽ പോയി വളരെ താമസിച്ചാണ് തിരിച്ചു വന്നത്. ആരുടേയും മുന്നിൽ വരാതെ അവൻ ഒരുമാതിരി ഒളിച്ചു കളി നടത്തുന്നതുപോലെ തോന്നി. കൃഷ്ണപിള്ള രാമുവിനെ വിളിച്ചു. അവൻ ഓടി മുന്നിൽ വന്നു. കൃഷ്ണപിള്ള ചോദിച്ചു–

"നീ ഉച്ചയ്ക്ക് എവിടെ പോയി ?"

"വെറുതെ വെളിയിലോട്ടു പോയി"–രാമു പറഞ്ഞു.

"എവിടെപ്പോയി എന്നാണറിയേണ്ടത്"–സ്വരം പരുഷമാക്കിക്കൊണ്ട് പിള്ള ചോദ്യമാവർത്തിച്ചു.

"ഞാൻ ഒരു കൂട്ടുകാരനെ കാണാൻ പോയതായിരുന്നു"– രാമു അറിയിച്ചു.

"മാല അവന്റെ കൈയിൽ നീ കൊടുത്തോ ?"

"ഏതു മാല ?"– കാര്യമറിയാതെ രാമു ചോദിച്ചു.

"കുഞ്ഞിന്റെ കഴുത്തിൽ കിടന്ന മാല"– ദേവകിയമ്മ കോപത്തോടു കൂടി പറഞ്ഞു.

"കുഞ്ഞിന്റെ മാല ഞാൻ കണ്ടില്ല. സത്യമായും ഞാൻ കണ്ടില്ല"– അവൻ പരിഭ്രമത്തോടു കൂടി അറിയിച്ചു.

"നീ കണ്ടോ എന്നു ചോദിച്ചില്ല. നീ എടുത്ത് ആരുടെ കൈയിൽ കൊടുത്തു ? നിനക്കെത്ര രൂപ കിട്ടി ? സത്യം പറയുന്നതാണ് നല്ലത്"– കൃഷ്ണപിള്ള ഗൗരവത്തിൽ പറഞ്ഞു.

"ഞാൻ മാല എടുത്തില്ല. ഈശ്വരൻ സാക്ഷിയായി ഞാൻ മാലയെടുത്തില്ല"—കരഞ്ഞു കൊണ്ടു രാമു വീണ്ടും അറിയിച്ചു.

"കണ്ടില്ലേ അവൻെറ കള്ളത്തരം ?"— ദേവകിയമ്മ മൂക്കത്തു് വിരൽ വെച്ചു കൊണ്ടു പറഞ്ഞു.

"എടാ! സത്യം പറഞ്ഞോ! അതാ നല്ലതു്. നിന്നെ ഒന്നും ചെയ്യുകയില്ല. ആ മാല കൊണ്ടുവാ. നീ കാശുവല്ലതും വാങ്ങി ചെലവാക്കിയെങ്കിൽ ഞാൻ കൊടുത്തേയ്ക്കാം"— കൃഷ്ണപിള്ള സ്നേഹഭാവത്തിൽ അറിയിച്ചു.

"ഞാൻ മാലയെടുത്തിട്ടില്ല. പിന്നെ എങ്ങനെ കൊണ്ടു വരും ?"രാമു ചോദിച്ചു. കൃഷ്ണപിള്ളയ്ക്കു് കോപം വന്നു. അയാൾ രാമുവിനെ കടന്നു പിടിച്ചു് രണ്ടു മൂന്നു് അടി കൊടുത്തു

"എന്നെ അടിക്കല്ലേ! ഞാൻ മാല എടുത്തില്ല !" അടിയുടെ വേദന സഹിക്കാനാകാതെ രാമു വിളിച്ചു കരഞ്ഞു. പിള്ളയുടെ ഹൃദയത്തെ ആ വാക്കുകൾ സ്പർശിച്ചില്ല. അയാൾക്കു കോപം വർദ്ധിച്ചു.

"നിന്നെക്കൊണ്ടു സത്യം പറയിക്കാൻ സാധിക്കുമോ — എന്നു നോക്കട്ടെ... ങ്ഹാ, അത്രയ്ക്കായോ ധിക്കാരി!"—അയാൾ വീണ്ടും രാമുവിനെ അടിച്ചു.

"ഞാൻ മാല എടുത്തില്ലേ! കൊച്ചമ്മാ എന്നെ അടിയ്ക്കരുതെന്നു പറ കൊച്ചമ്മാ!" — അവൻ ദേവകിയമ്മയോടു് അപേക്ഷിച്ചു. അവൾക്കു് അവൻെറ കരച്ചിലിൽ അലിവു തോന്നിയില്ല. കുഞ്ഞിൻെറ മാലയേക്കാൾ വലുതായിരുന്നില്ല അവൾക്കു് അവൻെറ കരച്ചിൽ.

"ഒരു കമ്പി തീയിലിട്ടു പഴുപ്പിച്ചു് ഇവൻെറ തുടയ്ക്കു വെക്കണം. ഇവൻ സത്യം പറയുമോ എന്നറിയണം"— ഒരു

കയശലം കണ്ടുപിടിച്ച മട്ടിൽ ദേവകിയമ്മ പറഞ്ഞു. പിള്ളയ്ക്കും അതൊരു നല്ല ഉപായമായിത്തോന്നി. അയാൾ പെട്ടെന്നു് ഒരു ഇരുമ്പു കമ്പി അടുപ്പിൽ കൊണ്ടുപോയി വെച്ചു.

"സത്യം പറയുന്നോ, കമ്പി എടുത്തു കൊണ്ടു വരട്ടോ ?" അയാൾ നിർദ്ദയമായി ചോദിച്ചു. രാമു ആകെ തളർന്നു. മാല എടുത്തെന്നു പറഞ്ഞാൽ തൽക്കാലം കമ്പി വെച്ചു പൊള്ളിക്കുക യില്ല. പക്ഷേ മാല എങ്ങനെ കൊണ്ടുവന്നു കൊടുക്കും ? മാല എവിടെ ? എന്താണു് നിവൃത്തി ? അവൻ ആലോചിച്ചു. യാതൊരു ദയവുമില്ലാതെ ഹിംസിക്കുന്നതിനു തയ്യാറായി നില്ക്കുന്ന ആ ഭാര്യാഭർത്താക്കന്മാരുടെ മുന്നിൽ രാമു കൊട്ടും തീയിൽ വീണതു പോലെ നിന്നു വെള്ളാളപ്പെടുകയാണു്. അവൻെറ പരിതാപാ ർഹമായ നില കണ്ടിട്ടും, കുഞ്ഞിൻെറ മാലയോടുള്ള പ്രതിപത്തി നിമിത്തം പിള്ളയ്ക്കും ഭാര്യയ്ക്കും അല്പം പോലും കാരുണ്യമുണ്ടാ യില്ല. മാല വീണ്ടെടുക്കുക — അതു മാത്രമായിരുന്നു അവരുടെ വിചാരം.

"കുഞ്ഞുവല്ലതും കഴിച്ചിട്ടു് എത്ര മണിക്കൂറായി! " അതു പറയുമ്പോഴേയ്ക്കും ദേവകിയമ്മയുടെ ഇടനെഞ്ചു പൊട്ടുകയാണു്. പിള്ളയ്ക്കു് കലികയറി. അയാൾ ഓടിച്ചെന്നു കമ്പി എടുത്തു കൊണ്ടുവന്നു. തീപിടിച്ചു ചെമന്ന ഇരുമ്പു കമ്പി കണ്ടപ്പോൾ രാമുവിൻെറ കൊച്ചുഹൃദയം പൊട്ടിപ്പോയി. പേടിച്ചരണ്ടു് ആലില പോലെ വിറച്ചു് അവൻ വാവിട്ടു നിലവിളിച്ചു.

"എൻെറ അമ്മേ ! എൻെറ കൊച്ചമ്മേ ! എൻെറ സാറേ ! ഞാൻ മാല എടുത്തില്ലേ—" അവൻ അവരുടെ കാൽ പിടിച്ചു കരഞ്ഞു.

"ശബ്ദിക്കരുതു്. മാല വേഗം എടുത്തോ അല്ലെങ്കിൽ — നിന്നെ —" പല്ലു കടിച്ചുകൊണ്ടു് കൃഷ്ണപിള്ള കമ്പി അവൻെറ അടുത്തേയ്ക്കു നീട്ടി. രാമു പുളഞ്ഞു കരഞ്ഞു.

"കണ്ടോ, ഇത്രയുമായിട്ടും അവൻ എണ്ണീക്കുന്നോ?—" ദേവകിയമ്മ അമർഷം പ്രകടിപ്പിച്ചു. പിള്ള പിന്നീടൊന്നും ചിന്തിച്ചില്ല. കമ്പി ആ പിഞ്ചു പൈതലിന്റെ തുടയ്ക്കമർത്തി. പാവം രാമു......ഒന്നു പിടഞ്ഞു് ബോധം കെട്ടുവീണു. തുടയിൽ കമ്പിയമർത്തിയഭാഗം പൊള്ളിക്കരിഞ്ഞു. അവന്റെ ചലനം അററതുപോലെ തോന്നി. വായിൽനിന്നു് കുറെ വെള്ളം വെളിയിലേക്കു് ഒഴുകി.

പാറു അപ്പോഴാണു് കുളികഴിഞ്ഞു് തിരിച്ചുവന്നതു്. ദയനീയമായ ആ രംഗം കണ്ടു് അവൾ ഞെട്ടിത്തരിച്ചുനിന്നു. രതിയുടെ കരച്ചിലിൽ നിന്നു് മാല എടുത്തതിനു രാമുവിനെ അടിക്കുകയും അവന്റെ തുടയിൽ കമ്പി പഴുപ്പിച്ചു വെയ്ക്കുകയും ചെയ്തതായി പാറു മനസ്സിലാക്കി. അവൾ രാമുവിന്റെ സമീപത്തേയ്ക്കു ചെന്നു. അവന്റെ തല മടിയിൽ വെച്ചു കൊണ്ടു കരഞ്ഞു.

"മാല......മാല......ഇതാ...... നിങ്ങളുടെ മാല ... " അവൾ മടിയിൽ നിന്നു് മാലയെടുത്തു് അവരുടെ മുന്നിലേക്കു് എറിഞ്ഞു.

"പാവം രാമു ! അവനെ നിങ്ങൾ കൊന്നു ! അവൻ മനസാ വാചാ അറിഞ്ഞ കാര്യമല്ല. ആരും മാലയെടുത്തില്ല. നിങ്ങടെ പുന്നാരമോളു കൊണ്ടു കളഞ്ഞതാ !—" പാറു നെഞ്ചത്തടിച്ചു കരഞ്ഞു. രാമുവിന്റെ കിടപ്പു കണ്ടു സഹിക്കുവാൻ അവൾക്കു കഴിഞ്ഞില്ല.

"വിശപ്പിനു വല്ലതും കിട്ടുമെന്നു കരുതി വേലയ്ക്കു വന്നവനോടു് ഇങ്ങനെ ചെയ്യാമോ കൊച്ചമ്മേ ? —" പാറു കരഞ്ഞു കൊണ്ടു ചോദിച്ചു.

കൃഷ്ണപിള്ളയും ദേവകിയമ്മയും എന്തു ചെയ്യണ്ടു എന്നറിയാതെ മിഴിച്ചു നിന്നു. തങ്ങൾ ചെയ്തുപോയ മഹാപരാധത്തിനു് എന്തു പ്രായശ്ചിത്തം ചെയ്താൽ മതിയാകും ?

"പാവം രാമു ! അവനെ ചുട്ടുവെച്ചു" എന്നു പറഞ്ഞു് താങ്ങാനാകാത്ത സങ്കടത്തോടുകൂടി രതിയും ഏങ്ങി ഏങ്ങിക്കരഞ്ഞു. രാമു എത്ര നല്ലവനാണ് ! രതിക്കുവേണ്ടി ജീവൻപോലും ഉപേക്ഷിക്കാൻ അവൻ ഒരുക്കമായിരുന്നു. പൂവിറുത്തു കൊടുക്കുക, കളിപ്പാട്ടങ്ങൾ അടുക്കി വെക്കുക, എല്ലാം ചെയ്യും. അവളുടെ നിഴൽപോലെയാണ് അവൻ നടന്നിരുന്നതു്.

"രാമു എന്താ മിണ്ടാത്തതു് ? " രതി അമ്മയോടു ചോദിച്ചു. അതുകേട്ടു് ദേവകിയമ്മ കരഞ്ഞുപോയി അവർ കണ്ണീർ തൂകിക്കൊണ്ടു് കൃഷ്ണപിള്ളയെ നോക്കി അയാളുടെ മുഖവും വാടി.

"ഏതായാലും ഉടനെ ആശുപത്രിയിൽ കൊണ്ടുപോകണം. അബദ്ധം പററിപ്പോയി —" അയാൾ അഭിപ്രായപ്പെട്ടു.

"വേഗം ആകട്ടെ....അവന്റെ വിഷമം മാറി ഇതെല്ലാം ക്ഷമിച്ചെന്നു പറഞ്ഞാലെ എനിക്കൊരു സമാധാനം കിട്ടുകയുള്ളു —" ദേവകിയമ്മ പറഞ്ഞു.

"സമാധാനം! എല്ലാം നിന്റെ സമാധാനത്തിനു വേണ്ടി ചെയ്യുതാ! ദ്വേഷ്യം, നീ പറഞ്ഞതു കൊണ്ടല്ലേ ചൂടു വെച്ചതു് ?" പിള്ളയ്ക്കു് കോപം അടക്കുവാൻ സാധിച്ചില്ല.

"ഞാൻ പറഞ്ഞതു് തെററാണെങ്കിൽ അതു ചെയ്യതു് എന്തിനാ ?" ദേവകിയമ്മ ചൊടിച്ചു.

"ചെയ്യതു് എനിക്കു സൈപരം കിട്ടാൻ" – പിള്ള പിറുപിറുത്തു. ദേവകിയമ്മ പിന്നീടൊന്നും പറഞ്ഞില്ല. അയാൾ ഒരു കാർ വിളിച്ചു കൊണ്ടു വന്നു് രാമുവിനെ ആശുപത്രിയിൽ എത്തിച്ചു. വിവരങ്ങളെല്ലാം ഡാക്ടരോടു തുറന്നു പറഞ്ഞു.

ഡാക്ടർ പരിശോധിച്ചു. "കുട്ടി വല്ലാതെ ഭയപ്പെടുകയും വേദന അനുഭവിക്കുകയും ചെയ്തിരിക്കുന്നു. മയക്കമാണ് സാരമില്ല."— അദ്ദേഹം പറഞ്ഞു. ഒരു മരുന്ന് രാമുവിന്റെ മൂക്കിനു സമീപം പിടിച്ചു. അവൻ പതുക്കെ കണ്ണുതുറന്നു.

"ഞാനല്ല മാലയെടുത്തതു്. എന്നെ ചൂടു വെയ്ക്കല്ലേ"— അവൻ പരിഭ്രമത്തോടെ വിളിച്ചു പറഞ്ഞു. അതുകേട്ടു് അവിടെ നിന്നവരെല്ലാം കരഞ്ഞുപോയി.

കൃഷ്ണപിള്ളയും ദേവകിയമ്മയും കണ്ണീർവാർത്തു കൊണ്ടു രാമുവിനെ തലോടി. "രാമു ഞങ്ങളോടു ക്ഷമിക്കണം. നീയല്ല മാലയെടുത്തതു്. മാല തിരിച്ചു കിട്ടി. എല്ലാം നീ മറക്കണം." ആ ദമ്പതികൾ അവന്റെ കൈകൾ കണ്ണീരുകൊണ്ടു നനച്ചു.

"മാല കിട്ടിയതു് എങ്ങനെ?" ഡാക്ടർ ചോദിച്ചു.

"രതിക്കുഞ്ഞു കുളിച്ചപ്പോൾ കുളിമുറിയിൽ വീണതാ. അതു് അറിഞ്ഞില്ല. ഞാൻ കണ്ടു് എടുത്തുവെച്ചു. പറയാനൊത്തില്ല"— പാറു പറഞ്ഞു.

"മാല അപ്പോൾത്തന്നെ പാറു കൊടുത്തിരുന്നെങ്കിൽ ഈ അപകടമൊന്നും സംഭവിക്കുകയില്ലായിരുന്നു. രാമുവിനെ ദേഹോപദ്രവം ഏല്പിച്ചതിൽ പാറുവിനും ഒരു പങ്കുണ്ടു്. ആരുടെ വകയായാലും, എന്തെങ്കിലും കൈയിൽ കിട്ടിയാൽ ഉടനെ ഉടമസ്ഥനെ ഏല്പിക്കണം.—" ഡാക്ടർ പറഞ്ഞു. കൃഷ്ണപിള്ളയുടെ നേക്കു തിരിഞ്ഞു് അദ്ദേഹം തുടർന്നു—

"എങ്കിലും മിസ്റ്റർ പിള്ള ഇത്രയും അവിവേകം കാണിക്കുവാൻ പാടില്ലായിരുന്നു. എന്തും വളരെ ആലോചിച്ചു മാത്രമേ ചെയ്യുവാൻ പാടുള്ളു."

കൃഷ്ണപിള്ള തലകുനിച്ച് അതും കേട്ടു. രാമു കണ്ണുതുറന്നു കിടക്കുകയാണ്. അവനു കാര്യങ്ങൾ മനസ്സിലായി. എല്ലാം വെറും തെററിദ്ധാരണയുടെ ഫലം. അവൻ എല്ലാവരേയും മാറി മാറി നോക്കി. കൃഷ്ണപിള്ള രാമുവിൻെറ കൈയ്യും പിടിച്ചു കൊണ്ടു പറഞ്ഞു — "ഈ പാപത്തിനു് ഏതു നരകമായിരിക്കും ഞാൻ അനുഭവിക്കുന്നതു്! ഇനി മുതൽ എനിക്കു് രണ്ടു മക്കളുണ്ടു്. ഒന്നു രതി, ഒന്നു രാമു". ദേവകിയമ്മ ആ വാക്യം ആവത്തിച്ചു പറഞ്ഞു.

---

# പിണക്കം തീർന്നു

നാരായണന്റെ അയൽവീട്ടിൽ താമസിക്കുന്നതു് ഔസേപ്പാണു്. ബാല്യം മുതൽ അവർ ഒന്നിച്ചു വളർന്നു. ഒരുമിച്ചു പഠിച്ചു. എവിടെയും അവരെ ഒരുമിച്ചുമാത്രമേ കാണാൻ കഴിഞ്ഞിരുന്നുള്ളു. പരസ്പരം അറിയാത്തതും ആലോചിക്കാത്തതുമായ ഒരു കാര്യവും അവർക്കില്ല. പ്രായമായതോടുകൂടി രണ്ടുപേരും വിവാഹം ചെയ്തു. ഭർത്താക്കന്മാരുടെ സ്നേഹബന്ധം ഒന്നുകൂടി ഉറപ്പിക്കത്തക്ക വിധത്തിലായിരുന്നു ജാനകിയും മേരിയും പെരുമാറിയതു്. അവരും പരസ്പരം അടുക്കുകയും സ്നേഹിക്കുകയും ചെയ്തു.

നാരായണൻ കൃഷിക്കാരനും ഔസേപ്പു് കച്ചവടക്കാരനുമായി. ജീവിതമാർഗ്ഗം രണ്ടായിരുന്നെങ്കിലും അവർ ഒരിക്കലും തങ്ങൾ രണ്ടാണെന്നു കരുതിയില്ല. ആവശ്യത്തിനു പലവ്യഞ്ജനങ്ങളും മററു സാധനങ്ങളും ഔസേപ്പു് നാരായണന്റെ വീട്ടിലേയ്ക്കു് കൊടുത്തയക്കും. കൃഷിവിളവുകൾ എടുത്താലുടൻതന്നെ നാരായണൻ അവയുടെ ഒരുവീതം ഔസേപ്പിനു കൊടുക്കും. അവർ തമ്മിൽ ഒരു വിലപറച്ചിലോ വിലചോദിക്കലോ ഇല്ല. ആ രണ്ടു കുടുംബവും ഒന്നാണെന്ന രീതിയിൽ മുന്നോട്ടുപോയി.

നിലാവുള്ള രാത്രികളിൽ അത്താഴമുണ്ടു് കഴിഞ്ഞു് ആ സ്നേഹിതന്മാർ ഒരിടത്തു കൂടും. ഉറക്കം വരുന്നതുവരെ ലോകകാര്യങ്ങളും വീട്ടുകാര്യങ്ങളും മററും പറഞ്ഞുകൊണ്ടിരിക്കും. നാരായണനായിരിക്കും കൂടുതൽ സംസാരിക്കുക. പലപ്പോഴും അവരുടെ ഭാര്യമാരും ആ ഗൃഹസദസ്സിൽ പങ്കെടുക്കും.

കാലം മുന്നോട്ടുപോയി. നാട്ടിൽ പൊതുവെ പല മാററങ്ങളും സംഭവിച്ചു. നാരായണൻ കൃഷിക്കു പുതിയ മാർഗ്ഗങ്ങൾ സ്വീകരിച്ചു് ആദായം വർദ്ധിപ്പിച്ചു. ഔസേപ്പിന്റെ കച്ചവടം പരിഷ്കരിച്ചു. നാരായണനു് ഒരു പെൺകുട്ടിയും ഔസേപ്പിനു് ഒരാൺകുട്ടിയും ജനിച്ചു: ഷീലയും മാത്യുവും.

മാതാപിതാക്കൾ തമ്മിലുള്ള സ്നേഹബന്ധം കുട്ടികളിലേക്കും പകർന്നു. ഷീലയും മാത്യുവും ഒരുമിച്ചു വളർന്നു. ഒരേ കളിപ്പാട്ടം, ഒരേ വിചാരം ഒരാൾക്കു മറേറ ആൾ ജീവൻ. സ്കൂളിൽ പോകുന്നതും വരുന്നതും ഒരുമിച്ചാണു്. രണ്ടു പേരും ഒരേ ക്ലാസ്സിലാണു് പഠിക്കുന്നതു്. നെല്ലിക്കയും മാങ്ങയും മററും സ്കൂളിൽ വെച്ചു മററു കുട്ടികൾ കൊടുത്താൽ അവർ ഒരിക്കലും തനിയെ തിന്നിരുന്നില്ല. ഷീലയില്ലെങ്കിൽ മാത്യുവും സ്കൂളിൽ പോവുകയില്ല.

കുട്ടികളുടെ നിഷ്കളങ്കമായ സ്നേഹബന്ധം മാതാപിതാക്കളെ ആനന്ദിപ്പിച്ചു. രണ്ടു വീട്ടിലും കുട്ടികൾക്കു സ്വന്തം വീട്ടിലെയത്ര സ്വാതന്ത്ര്യമുണ്ടു്. പലഹാരങ്ങളും മററും ഒരിടത്തും ഒരാൾക്ക വേണ്ടിമാത്രം ഉണ്ടാക്കാറില്ല. ഉടുപ്പു തയ്പിക്കുമ്പോൾ രണ്ടുപേർക്കും ഒരുമിച്ചു തുണിയെടുക്കും. ഒരു ഞെട്ടിലെ രണ്ടു പൂക്കൾ പോലെ അവർ ശോഭിച്ചു.

മാത്യുവിനു ചില കുസൃതിത്തരങ്ങൾ ഉണ്ടു്. ...... തമാശക്കുവേണ്ടി അവൻ ഷീലയെ ശുണ്ഠിപിടിപ്പിക്കും. അവൾ പിണങ്ങി മാറി മുഖം വീർപ്പിച്ചു നടക്കുന്നതു് കാണുവാൻ അവനൊരു രസമാണു്. വെള്ളം കുടിച്ചുകൊണ്ടിരിക്കുമ്പോൾ പാത്രം തട്ടുക, പുസ്തകം ഒളിച്ചുവെയ്ക്കുക, മറഞ്ഞുനിന്നു് ശബ്ദമുണ്ടാക്കി ഭയപ്പെടുത്തുക തുടങ്ങി ചില ചാപല്യങ്ങൾ അവൻ കാണിക്കാറുണ്ടു്. അത്തരം വിനോദം ചിലപ്പോൾ ഷീലക്കു് ഇഷ്ടമാ

കുകയില്ല. അവരം കുറെ സമയത്തേക്കു് ഒഴിഞ്ഞുമാറി നടക്കും. എന്തു ചോദിച്ചാലും സംസാരിക്കുകയില്ല. വല്ലതും കൊട്ടത്താൽ വാങ്ങിക്കുകയില്ല. വേദന വിങ്ങുന്ന കണ്ണുകളോടു കൂടി അവനെ അകന്നു നിന്നു നോക്കും പക്ഷേ ആ പിണക്കം അധികം നീണ്ടു നിൽക്കുകയില്ല. മാത്യുവിനു വല്ലാത്ത വിഷമം തോന്നും. അവന്റെ ഹൃദയം നൊന്തു തുടങ്ങും.

"കളിയായിട്ടു ചെയ്തതു് കാര്യമാക്കിയല്ലോ" —എന്നു് അവൻ പരിഭവിച്ചു പറയും. കണ്ണീർ പൊഴിക്കും. പുറകെനടന്നു മാപ്പു പറയും. ചിലപ്പോരം ഷീലയുടെ മുന്നിൽ കയറി നിന്നു് ചിരിപ്പിക്കുവാൻ ശ്രമിക്കും — അതുമൊക്കെ ആകുമ്പോഴത്തേയ്ക്കും അവരം കീഴടങ്ങും!

"എന്നെ ഇനി പിണക്കിയാൽ ഞാൻ പിന്നെ ഇണങ്ങുകയില്ല." എന്ന മുഖവുരയോടു കൂടിയായിരിക്കും ഷീല പിന്നീടു് അടുക്കുന്നതു്. കുറെ സമയത്തേക്കു് ഷീല പറയുന്നതെല്ലാം മാത്യു ചെയ്യും.

രണ്ടുപേരും കൂടി ഉറക്കെ പാട്ടുപാടി രണ്ടു വീട്ടിലും ഓടി നടക്കും. വഴിയിൽ കേട്ട പ്രസംഗങ്ങളിലെ വാക്യങ്ങരം പ്രസംഗകരെപ്പോലെ അവർ ഉറക്കെ പറയും. ഇതെല്ലാം കേരംക്കുമ്പോരം നാരായണൻ അഭിപ്രായപ്പെടും:

"വീടിൻെറ ശബ്ദമാണു് കുഞ്ഞുങ്ങളുടെ ശബ്ദം. കുഞ്ഞുങ്ങളില്ലാത്ത വീടു് ജീവനില്ലാത്തതാണു്". മാത്യുവിൻെറ പിതാവിനു് കുഞ്ഞുങ്ങളോടു് സ്നേഹമുണ്ടെങ്കിലും അവർ എപ്പോഴും കളിയും ചിരിയുമായി കഴിയുന്നതിനു് അയാരം എതിരാണു്.

ഒരിക്കൽ ഷീല പനിവന്നു കിടപ്പിലായി. കുറെ ദിവസത്തേയ്ക്കു് അവരം സ്കൂളിൽ പോയില്ല. മാത്യു ഒററയ്ക്കാണു്

അന്നെല്ലാം സ്കൂളിൽപൊയ്ക്കൊണ്ടിരുന്നതു്. അവനു് യാതൊരു ഉന്മേഷവുംതോന്നിയില്ല. അവന്റെ നടപ്പു കണ്ടാൽ എന്തോ ഒന്നു മറന്നുപോയ മട്ടുണ്ടു്. ക്ലാസ്സിൽ ചെന്നാലുടൻ തിരിച്ചു പോരണം. പഠിപ്പിക്കുന്നതു് ശ്രദ്ധിക്കുവാൻ കഴിയുന്നില്ല. ഷീലയുടെ പനിയെപ്പറ്റിയാണു് അവന്റെ ചിന്ത. മാത്യുവിന്റെ ഉത്സാഹമില്ലാത്ത നട കണ്ടു് ഒൗസേപ്പു് ചിന്തിച്ചു.— "സ്നേഹം എന്തൊരു വസ്തുവാണു് ! അതിന്റെ അത്ഭുതാവഹമായ ശക്തി മനുഷ്യനെ ആനന്ദിപ്പിക്കുന്നു. അതു നഷ്ടപ്പെടുമ്പോൾ അവൻ തീരാത്ത വേദന അനുഭവിക്കുന്നു."

സ്കൂളിൽനിന്നു് വന്നാലുടൻ മാത്യു ഷീലയുടെ വീട്ടിൽ പോകും. അവളുടെ കട്ടിലിൽ ചെന്നിരിക്കും. അന്നു സ്കൂളിൽ നടന്ന വിശേഷങ്ങൾ മുഴുവൻ പറയും. അവൾ നിർബന്ധിച്ചാൽ പോലും തിരിച്ചുപോകുകയില്ല. മേരി വന്നു് പിടിച്ചു വലിച്ചുകൊണ്ടു പോകണം. "പനി പകരും ഷീലയുടെ അടുത്തു പോയിരിക്കരുതു്."— എന്നു പറഞ്ഞു വിലക്കിയാൽ അവൻ പറയും—

"ഷീലയ്ക്കു വന്ന പനി എനിക്കും വരട്ടെ അതെനിക്കിഷ്ടമാ."

ഷീലയുടെ അസുഖം മാറി. അവൾ ആരോഗ്യം വീണ്ടെടുത്തു തുടങ്ങിയപ്പോൾ മാത്യു പറഞ്ഞു

"ഞാൻ പള്ളിയിൽ മെഴുകുതിരി കത്തിച്ചിട്ടാ നിന്റെ പനി പോയതു്. കർത്താവിനോടു ഞാനെന്നും പ്രാർത്ഥിച്ചു—" ആ വാർത്ത ഷീലയ്ക്കു് വലിയ കൗതുകമുണ്ടാക്കി. ബാലമനസ്സുകൾ നിഷ്കളങ്കങ്ങളാണു്. അവരുടെ പരിശുദ്ധമായ സ്നേഹം നാൾക്കുനാൾ വർദ്ധിച്ചുവന്നു. ചില സ്കൂൾ കുട്ടികൾക്കു് ഷീലയും

മാത്യുവും തമ്മിൽ പിണങ്ങിക്കാണുവാൻ ആഗ്രഹമുണ്ടായി. ഏഷണികൾ പറഞ്ഞുനോക്കി രണ്ടുപേർ തമ്മിൽ സ്നേഹമായി കഴിയുന്നതു കാണുമ്പോൾ കുട്ടികൾക്കുപോലും അസൂയ തോന്നും. സ്നേഹത്തിന്റെ മഹത്വം മനസ്സിലാക്കുവാനും അനുഭവിച്ചറിയാനും എല്ലാവർക്കും കഴിയുന്നില്ല. എന്നാൽ ഏഷണികൾ മാത്യുവിന്റെയും ഷീലയുടേയും കാര്യത്തിൽ ഫലിച്ചില്ല. പറഞ്ഞവർ ഇളിഭ്യരായി.

ആ കൊല്ലം ഷീല ജയിച്ചു. മാത്യു തോററു. ഷീലയ്ക്ക് അവളുടെ വിജയത്തിൽ ഒട്ടും സന്തോഷം ഉണ്ടായില്ല. മാത്യുവിന്റെ പരാജയത്തിൽ ഹൃദയം നൊന്തു കരഞ്ഞതെല്ലാം ഷീലയാണ്. താൻ കൂടി തോററിരുന്നെങ്കിൽ എന്ന് അവൾ ചിന്തിച്ചു.

മകന്റെ തോൽവി ഔസേപ്പിനെ കോപാകുലനാക്കി. അയാൾ ആ കുട്ടിയെ നാലഞ്ച് അടിച്ചു. അടിയേററ് മാത്യു പുളഞ്ഞു. മേരി ഓടിവന്ന് വടി പിടിച്ചുപറിച്ചു കൊണ്ടു പറഞ്ഞു.

"ആ പെണ്ണിന്റെ കൂടെ നടന്നാ ചെറുക്കൻ വഷളായതു്. എപ്പോഴും കളിതന്നെ കളി. എന്നിട്ട് അവൾ പെണ്ണുങ്ങളേപ്പോലങ്ങു ജയിച്ചു."

"ഇനി ആ പെണ്ണിന്റെ കൂടെ പോകുന്നതു കാണട്ടെ! നിന്നെ ഞാൻ ശരിയാക്കും —" ഔസേപ്പ് അലറി. ജാനകി മതിലിന്റെ മറവിൽ നിന്ന് ഔസേപ്പിന്റെ വീട്ടിലെ കോലാഹലങ്ങളെല്ലാം കേട്ടു. അതുപടി ഭർത്താവിനെ അറിയിച്ചു.

"എങ്കിലും ഔസേപ്പിന് അങ്ങനെ പറയാൻ തോന്നിയല്ലോ—" നാരായണൻ ചിന്തിച്ചു. അയാൾക്ക് അതു വളരെ വേദന ഉളവാക്കി. മകളെ വിളിച്ചു ഉപദേശിച്ചു.

"ഷീലേ! എന്റെ മോൾ കൂടെ നടന്നിട്ടാണ് മാത്യു തോററുപോയതെന്നു അവന്റെ അപ്പനും അമ്മയും പറയുന്നു. അതുകൊണ്ടു് നീ ഒററയ്ക്കു് സ്കൂളിൽ പോയാൽ മതി."

അപ്പന്റെ വാക്കുകൾ ഷീലയ്ക്കു് വേദന ഉണ്ടാക്കി. അവളുടെ ഹൃദയത്തിൽ സൂചികുത്തിയിറക്കുന്നതുപോലെ തോന്നി. "മാത്യു തോററതിനു് ഞാനാണോ കുററക്കാരി ?" അവൾ സ്വയം ചോദിച്ചു. എത്ര സമയം ആലോചിച്ചിട്ടും അവൾക്കു് അതിനു ത്തരം കിട്ടിയില്ല. ഷീല കുറെ നേരം ഇരുന്നു കരഞ്ഞു.

ഷീലയും മാത്യുവും പഴയതുപോലെ കാണുകയോ സം സാരിക്കുകയോ ചെയ്യാതായി. ഒററയ്ക്കാണു് അവർ സ്കൂളിൽ പോകുന്നതും വരുന്നതും. ഔസേപ്പു് പല ദിവസവും വഴിയിൽ ഒളിച്ചിരുന്നു് മാത്യുവിനെ സൂക്ഷിച്ചു. ഒരു ദിവസം ഷീലയോടു് എന്തോ പറഞ്ഞു ചിരിച്ചതിനു് വഴി മദ്ധ്യത്തിൽ വെച്ചു് അയാൾ മകനെ അടിച്ചു. പിന്നീടു് മാത്യു അടുത്തു ചെന്നാലും ഷീല സംസാരിക്കാതെ നടന്നു കളയും. ആ കുട്ടികളുടെ മനസ്സു് വെന്തു രുകുവാൻ തുടങ്ങി. യാതൊരു സമാധാനവും അവക്കു കിട്ടിയില്ല. സ്കൂളിൽ വെച്ചു മാത്രം പരസ്പരം കാണും. കുറെ നേരം അവർ തമ്മിൽ നോക്കി നിൽക്കും, അവരുടെ കണ്ണുകൾ നിറയും. ആയിരമായിരം കാര്യങ്ങൾ അവക്കു പറയാനുണ്ടെന്നു തോന്നും. അവരുടെ മുഖം മ്ളാനമാകും. വീട്ടിൽ വന്നാൽ ആരും കാണാ തെ മതിലിനു മുകളിൽ കൂടി പരസ്പരം നോക്കും. സന്ധ്യയ്ക്കു് രണ്ടുപേരും പാഠങ്ങൾ ഉറക്കെ വായിക്കും. ആ ശബ്ദം കേൾ ക്കുന്നതു് അവർക്കൊരു ആശ്വാസമായിരുന്നു.

നാരായണനും ഔസേപ്പും തമ്മിൽ കണ്ടാൽ സംസാരി ക്കാതെ ആയി. അകാരണമായ ഒരു മാത്സര്യം ഉള്ളിൽ കരുപ്പി ടിച്ചു. അവർ തമ്മിലുള്ള കൊടുക്കൽ വാങ്ങലുകളെല്ലാം നിന്നു.

ജാനകിയും മേരിയും കൂടി ഉരിയാടാതെ ആയി. അവർ വഴിയിലെങ്ങാനും കണ്ടാൽ തിരിഞ്ഞുനടക്കുകയോ മറുവശത്തേയ്ക്കു നോക്കുകയോ ചെയ്യും. മുററത്തോ പുരയിടത്തിലോ ഒരാൾ നില്ക്കുന്നതു കണ്ടാൽ മറേറയാൾ പെട്ടെന്നു പുരയ്ക്കകത്തു് കയറിക്കളയും. ദിവസങ്ങൾ കഴിയുന്തോറും നിസ്സാരങ്ങളായ കാരണങ്ങൾ അവരെ കൂടുതൽ കൂടുതൽ അകററിക്കൊണ്ടിരുന്നു.

ഒരു ദിവസം മാത്യു സ്കൂളിൽ നിന്നു് വന്നതു് മുടന്തിയാണ്. മേരി ഓടിച്ചെന്നു മകനെ പിടിച്ചു വരാന്തയിലിരുത്തി. "എൻെറ മോനെന്തുപററി ?—" അവൾ വേദനയോടുകൂടി ചോദിച്ചു. അവൻ കാലുയർത്തിപ്പിടിച്ചു. മേരി കാലിൽ നോക്കി. കാലിൻെറ കുഴയിൽ നീരു പിടിച്ചിരിക്കുന്നു. ഏതോ കുട്ടികളുമായി പന്തയം വെച്ചു് സ്കൂളിൻെറ മതിലിൽ നിന്നു് താഴെ ചാടിയതാണു് അവൻ. കാലിൻെറ കുഴ തെററിപ്പോയി. കാര്യം മനസ്സിലായപ്പോൾ മേരി വാവിട്ടു കരഞ്ഞു. കടയിലേക്കു് ആളെ പറഞ്ഞയച്ചു. ഔസേപ്പു് ഓടിക്കിതച്ചുവന്നു. ഉടനെ തന്നെ അയാൾ കാലു് തടവി; മരുന്നു പുരട്ടി. നാലഞ്ചു ദിവസത്തേയ്ക്കു് കാലനക്കാതെ ഒരിടത്തിരിക്കണമെന്നു് മാത്യുവിനോടു നിർദ്ദേശിച്ചു.

രണ്ടു മൂന്നു ദിവസം മാത്യുവിനെ കാണാതായപ്പോൾ ഷീലക്കു് വലിയ ആശങ്കയായി. അവൻെറ രോഗനിലയെപ്പററി അറിയാൻ അവൾക്കു് വലിയ ആഗ്രഹം തോന്നി; ഒരു സമാധാനവും മനസ്സിനില്ലാതായി. അവൾ ആലോചിച്ചു— "വീട്ടിൽ പറഞ്ഞാൽ അനുവദിക്കുകയില്ല മാത്യുവിൻെറ വീട്ടിൽ ചെന്നാൽ അവൻെറ അപ്പനുമമ്മയും എന്തു പറയും ?" ആ പിഞ്ചുഹൃദയം നൊമ്പരപ്പെട്ടു.

അന്നു് സ്കൂളിൽ പോകാനിറങ്ങിയ ഷീല നേരെ മാത്യുവിൻെറ വീട്ടിലേക്കു കയറി. വേറെ യാതൊന്നും ശ്രദ്ധിക്കാതെ

അവരും മാത്യു കിടക്കുന്ന മുറിയിൽ ചെന്നു. ഷീലയെ കണ്ടപ്പോൾ ആ ബാലൻ വേദന മുഴുവൻ മറന്നു് എഴുന്നേററിരുന്നു. ഷീല മാത്യുവിൻെറ കാലു് മടിയിൽവെച്ചു് നീരുവന്ന ഭാഗത്തെല്ലാം മന്ദം മന്ദം തലോടി. ആ രംഗം കണ്ടു് മേരിയും ഔസേപ്പും വികാരാധീനരായി. ആ പിഞ്ചു പൈതലിനെ ഒരു കാരണവും കൂടാതെ ദ്വേഷിച്ചതിൽ ആത്മാർത്ഥമായി പരിതപിച്ചു. നിഷ്കളങ്കരായ ആ കുട്ടികളുടെ സ്നേഹം അവരുടെ ഹൃദയത്തിൽ പുതിയ വെളിച്ചം വീശി.

ഷീല അവിടെ കയറുന്നതു കണ്ടു് കോപിച്ചു് ഓടിവന്ന നാരായണൻ ഷീലയെ എടുത്തു കൊണ്ടു നിൽക്കുന്ന മേരിയെയാണു് കണ്ടതു്. ഔസേപ്പു് എഴുന്നേററു് നാരായണനെ കെട്ടിപ്പിടിച്ചു. അയാൾ ഇടറുന്ന സ്വരത്തിൽ പറഞ്ഞു.

"എൻെറ ചങ്ങാതി എന്നോടു ക്ഷമിക്കണം. എൻെറ വിവേകശൂന്യത നിങ്ങൾ മറക്കണം."

സ്നേഹിതൻെറ പെരുമാററം കണ്ടു് നാരായണൻെറ ഹൃദയം കുളിർത്തു. ആനന്ദം കൊണ്ടു് അയാൾ കണ്ണീർ പൊഴിച്ചു. നാരായണൻെറ പിറകെ വന്ന ജാനകിയെ മേരി സ്വീകരിച്ചു. ജാനകിയുടെ കൈയ്യും പിടിച്ചു കൊണ്ടു് മേരി പറഞ്ഞു.

"എൻെറ ചേച്ചി! നമുക്കു് എല്ലാം മറക്കാം." അവർ രണ്ടുപേരും പുഞ്ചിരി പൊഴിച്ചു. ഇതെല്ലാം കണ്ടു കൊണ്ടു നിന്ന ഷീലയും മാത്യുവും കൈകൊട്ടിച്ചിരിച്ചുകൊണ്ടു് വിളിച്ചുപറഞ്ഞു.

"എല്ലാവരുടേയും പിണക്കം തീർന്നോ!"

പശ്ചാത്താപത്തിൽ മുഴുകി നിന്ന മാതാപിതാക്കന്മാർ അതുകേട്ടു് പൊട്ടിച്ചിരിച്ചു.

# രാധയുടെ അമ്മ

സന്ധ്യ കഴിഞ്ഞു. രാധ പടിക്കലേക്കു് നോക്കിയിരിക്കുകയാണു്. അമ്മ തിരിച്ചു വന്നിട്ടില്ല. രാവിലെ തുടങ്ങിയ മഴ വൈകിയപ്പോഴത്തേക്കു് തുമ്പിക്കൈ വണ്ണത്തിൽ തകൎത്തു പെയ്യുന്നു. കൂടെക്കൂടെ ചുററിയടിക്കുന്ന കാററിൽ പുരക്കൂടി ഇളകിപ്പോകുമെന്നു തോന്നും. വിളക്കു കൊളുത്തിവെച്ചതു് കാററണച്ചുകളഞ്ഞു. സന്ധ്യക്കു മുമ്പു് എന്നും നാണി തിരിച്ചു വരാറുള്ളതാണു്. വീട്ടിൽ രണ്ടു കുട്ടികൾ മാത്രമേ ഉള്ളുവെന്നു് അവൾക്കറിയാം. ഒരു കുട്ടി പനിയായി കിടക്കുന്നു. ഇടി മുഴക്കത്തിന്റെ മുന്നോടിയായി കണ്ണഞ്ചിച്ചു കൊണ്ടു് മിന്നൽപ്പിണർ പുളയുമ്പോൾ ആ വെളിച്ചത്തിലൂടെ രാധ ഇടവഴിയിലേക്കു നോക്കും. അമ്മ വരുന്നതായി കാണുന്നില്ല. മരുന്നല്ലാതെ യാതൊന്നും അന്നു് ലീല കഴിച്ചിട്ടില്ല. അല്പം കഞ്ഞി ഉള്ളതു് തണുത്തു പോയി. ചൂടുവെള്ളം കുടിക്കണമെന്നു് വളരെ സമയമായി ലീല പറയുന്നു. ശകലം പഞ്ചസാരയോ കാപ്പിപ്പൊടിയോ ഇല്ല. അയൽ വക്കത്തു പോയി അല്പം വാങ്ങിയ്ക്കാമെന്നു കരുതിയാൽ മഴയത്തു് എങ്ങനെ പോകും ? അനുജത്തിയുടെ അടുത്തു് ആരു് ഇരിക്കും ?

“ചേച്ചി ...... അമ്മ ...... വെള്ളം” — ലീല മയക്കത്തിൽ വിളിച്ചു പറഞ്ഞു. അതു കേട്ടു് രാധയ്ക്കു വേദന ഇരട്ടിച്ചു. അനുജത്തിക്കു് ഒരിറക്കു വെള്ളം കൊടുക്കുവാൻ അവൾ ഒരു മാർഗ്ഗവും കണ്ടില്ല.

"അമ്മ ഉടനെ വരും. എന്റെ കുഞ്ഞു കരയാതെ റൊട്ടി കൊണ്ടുവരും. കുരുമുളകും ചക്കരയും കൊണ്ടുവരും" — രാധ അനുജത്തിയെ ആശ്വസിപ്പിക്കുവാൻ ശ്രമിച്ചു.

നിമിഷങ്ങൾ ഇഴഞ്ഞു നീങ്ങി. മൂളിയും ഞരങ്ങിയും കരഞ്ഞു കൊണ്ടിരുന്ന ലീല ശബ്ദിക്കാതെ കിടക്കുന്നു. ദേഹത്തു് തണുപ്പ് ഏൽക്കാതിരിക്കുന്നതിനു് കീറത്തുണിയും ചാക്കുമെടുത്തു് രാധ ലീലയെ പുതപ്പിച്ചു. അവളുടെ ഹൃദയമിടിപ്പുകൾ വേഗത്തിലായി.

സമയം അർദ്ധരാത്രി കഴിഞ്ഞു. ലോകമെല്ലാം സുഖനിദ്രയിൽ അമർന്നു. മഴയുടെ ശക്തി അല്പമൊന്നു കുറഞ്ഞു. കാററു് അപ്പാടെ നിലച്ചു. അകലെ എങ്ങോ ഒരു പട്ടി കുരക്കുന്നു. പുരയുടെ പിറകിൽ എന്തോ ഒടിഞ്ഞു വീഴുന്നതു പോലെ "ചടപടതൊടിനോ" — എന്തൊരു ശബ്ദം. രാധ ഞെട്ടിത്തരിച്ചു പോയി. മനസ്സിന്റെ സമനില തിരിച്ചു കിട്ടിയപ്പോൾ അവൾ അറിയാവുന്ന ദൈവങ്ങളെ മുഴുവൻ വിളിച്ചു. രാധക്കു് ഉറക്കം വന്നതേ ഇല്ല വെളിയിൽ നല്ല ഇരുട്ടുണ്ടു്. നക്ഷത്രങ്ങളുടെ നേരിയ വെളിച്ചം പോലുമില്ല. അവളുടെ മനസ്സിൽ പല കാര്യങ്ങളും ഓർമ്മ വന്നു.

നാലഞ്ചു കൊല്ലം മുമ്പു് അച്ഛൻ ഉണ്ടായിരുന്ന കാലം. അന്നു ജീവിതം എത്ര മധുരമായിരുന്നു! രാവിലെ ഒരു കോടാലിയും എടുത്തുകൊണ്ടു് അച്ഛൻ പോകും. അന്തിയ്ക്കാണു് തിരിച്ചു വരുന്നതു്. വരുമ്പോൾ അരിയും മരിച്ചീനിയും മീനും മിഠായിയും കൊണ്ടുവരും. പിന്നെ അമ്മയ്ക്കു വലിയ ജോലിയാണു്. ഞൊടിയിട കൊണ്ടു് അമ്മ അത്താഴം ഒരുക്കും. എന്നിട്ടു് എല്ലാവരും കൂടിയിരുന്നാണു് ഉണ്ണുന്നതു്. ലീല അച്ഛന്റെ മടിയിലിരിക്കും. താൻ അടുത്തിരിക്കും. അമ്മ




ഓരോന്നു വിളമ്പിത്തരും. മക്കൾക്കു നിറച്ചു വാരിക്കൊടുത്തതിനു ശേഷമേ അച്ഛൻ ആഹാരം കഴിക്കുകയുള്ളു. അതിനിടയിൽ അമ്മയ്ക്കാഹാരം ഉണ്ടോ എന്നു് അച്ഛനൊരു നോട്ടമുണ്ടു്. അതു കാണുമ്പോൾ അമ്മ ചിരിച്ചു കൊണ്ടു പറയും —"അതങ്ങു വാരി കഴിച്ചാൽ മതി. എനിക്കു ധാരാളമുണ്ടു്" എന്നു്. അത്താഴം കഴിഞ്ഞാൽ അച്ഛൻ മുററത്തിറങ്ങി അങ്ങോട്ടുമിങ്ങോട്ടും കുറെ നേരം നടക്കും. ലീലയെ തോളിൽ കിടത്തും. നിലാവുള്ള രാത്രികളിൽ താനും ചിലപ്പോൾ അച്ഛന്റെ കൂടെ നടക്കും. അമ്പിളി അമ്മാവനെയും കോടാനുകോടി നക്ഷത്രങ്ങളെയും അച്ഛൻ കാണിച്ചു തരും. അവയുടെ മുകളിൽ സ്വർഗ്ഗമുണ്ടെന്നു പറയും.

രാധയുടെ ചിന്ത നീണ്ടു :– "എന്തു നല്ല അച്ഛനായിരുന്നു! പട്ടണത്തിൽ സിനിമ കാണിക്കാൻ എത്ര തവണ കൊണ്ടുപോയിട്ടുണ്ടു്! അമ്മയ്ക്കു് പനിയോ മററോ വന്നാൽ അച്ഛന്റെ വിഷമം കാണണം. പിന്നെ സുഖക്കേടു മാറുന്നതുവരെ ജോലിക്കു പോകുകയില്ല. മരുന്നും മന്ത്രവുമായി അമ്മയുടെ അടുത്തിരിക്കും. അമ്മയോടും ഞങ്ങളോടും എന്തു സ്നേഹമായിരുന്നു !"

ഓർത്തപ്പോൾ രാധയ്ക്കു് അടക്കാനാവാത്ത വിഷമം തോന്നി. അധികനാൾ ആ സ്നേഹം അനുഭവിക്കുവാൻ ദൈവം അനുവദിച്ചില്ല. ഒരു ദിവസം അച്ഛൻ ജോലിക്കു പോയിട്ടു വന്നു് സന്ധ്യയ്ക്കു കയറി കിടന്നു. തലവേദനയും പനിയുമാണെന്നു് അമ്മ പറഞ്ഞു. അമ്മ മുളകുവെള്ളം തിളപ്പിച്ചുകൊടുത്തു. ദേഹം മുഴുവൻ വേദനയായി. അച്ഛൻ കിടന്നു് വിളിച്ചു കരഞ്ഞു. അമ്മ തവിടു കിഴികെട്ടി ചൂടുപിടിപ്പിക്കുകയും തിരുമ്മുകയും ചെയ്തു. അങ്ങനെ രണ്ടുമൂന്നു ദിവസം കഴിഞ്ഞു.

രോഗം ഒട്ടും കുറഞ്ഞില്ല. അമ്മ വൈദ്യനെ വിളിച്ചു കാണിച്ചു. അയാൾ പറഞ്ഞ കഷായവും ഗുളികയും എല്ലാം കൊടുത്തു. അച്ഛൻെറ രോഗം കൂടിയതേ ഉള്ളൂ. അമ്മ കരഞ്ഞു് അടുത്തിരുന്നു ശുശ്രൂഷിച്ചു. മഴയുള്ള ഒരു ദിവസം രാത്രിയിൽ ശബ്ദം കേട്ടുകൊണ്ടു് ഉണർന്നപ്പോൾ അമ്മ മാറത്തടിച്ചു കിടന്നുരുണ്ടു കരയുകയാണു്.

"പോയി മോളേ!...... എല്ലാം പോയി!...... നമുക്കിനി ആരുണ്ടെടീ! ദൈവമേ! ഞങ്ങൾക്കിനി ആരുമില്ലേ"—എന്നെല്ലാം വിളിച്ചുപറഞ്ഞു് മാറത്തടിക്കുകയാണു്. ആരെല്ലാം സമാധാനപ്പെടുത്തിയിട്ടും അമ്മയ്ക്കതു സഹിയ്ക്കാനായില്ല. ജീവിതത്തിൻെറ ആശ്രയ കേന്ദ്രമാണു് മുമ്പിൽ തകർന്നു തരിപ്പണമായി കിടക്കുന്നതു്. അച്ഛൻ മരിച്ചതിൽ പിന്നെ അമ്മ ചിരിച്ചിട്ടില്ല. ആ വേദന അവരുടെ ഹൃദയത്തിൽ തളം കെട്ടി കിടന്നു.

രാധ ചിന്തയിൽനിന്നു് ചിന്തയിലേയ്ക്കു് വഴുതി നീങ്ങുകയാണു്. അമ്മയുടെ കഷ്ടതയെപ്പററിയാണു് പിന്നീടോർത്തതു്.

അച്ഛൻ ഇല്ലാതായപ്പോൾ മക്കളെ പുലർത്തേണ്ട ചുമതല അമ്മയ്ക്കായി. അവർ അതിനുള്ള വഴി ആലോചിച്ചു. അങ്ങനെ ഒരു പച്ചക്കറി വില്പനക്കാരിയായി. അയൽവക്കത്തുള്ള ഒരു ചിട്ടിക്കാരൻെറ പക്കൽനിന്നു് ഇരുപതു രൂപ ദിവസവും രാവിലെ വാങ്ങിക്കും. വൈകിട്ടു് ഇരുപത്തിരണ്ടു രൂപ തിരിച്ചു കൊടുക്കണം. ലാഭമുണ്ടായാലും ഇല്ലെങ്കിലും രണ്ടു രൂപ അധികം അയാൾക്കു കൊടുത്തിരിക്കണം. അതാണു് വ്യവസ്ഥ. ആദ്യമെല്ലാം വലിയ നഷ്ടമായിരുന്നു. ക്രമേണ കച്ചവടം പഠിച്ചു. വീടു് ഒരുവിധം അമ്മ പുലർത്തിക്കൊണ്ടുവരികയാണു്. തന്നേ

യും ലീലയേയും പള്ളിക്കൂടത്തിലയച്ചു. പഠിപ്പിക്കണമെന്ന് അച്ഛൻെറ ആഗ്രഹമായിരുന്നു. "നമ്മക്കോ പഠിക്കാനൊത്തില്ല. നമ്മുടെ പിള്ളാരെ എങ്കിലും നാല് ക്ളാസ്സ് പഠിപ്പിക്കണം"—. എന്നു് അച്ഛൻ പറയുമായിരുന്നു. അമ്മ അതു കൂടെക്കൂടെ ഉരുവിടും. അച്ഛനില്ലാത്ത ദുഃഖം അറിയിക്കാതെയാണു് അമ്മ വളർത്തുന്നതു്. രാധ ഒരു നെടുവീർപ്പു വിട്ടു.

"അമ്മ എവിടെ ആയിരിക്കും ? മഴനനഞ്ഞു വല്ല പനിയോ മറേറാ വന്നാൽ പിന്നെ ഞങ്ങൾക്കാരുണ്ടു് ?"— രാധ സ്വയം മന്ത്രിച്ചു. ആ കൊച്ചു ഹൃദയം പിടഞ്ഞു. ഉററവരായി ആരും അടുത്തില്ല. ഭീകരമായ രാത്രി. രോഗബാധിതയായ അനുജത്തി. അമ്മയെ കാത്തിരുന്നു് വിവശയായ ആ ബാലിക ഹൃദയം പൊട്ടിക്കരഞ്ഞുപോയി. അങ്ങനെ എത്ര സമയം ഇരുന്നുവെന്നു് അവളറിഞ്ഞില്ല. ആ ഇരിപ്പിൽ ഉറങ്ങി ഒരു വശത്തേക്കു വീണു.

നേരം പുലർന്നു. ലീല വിളിക്കുന്നതു കേട്ടു കൊണ്ടാണു് രാധ ഉണർന്നതു്. അവൾ ചുററും കണ്ണോടിച്ചു. അമ്മ വന്നിട്ടില്ല.

"ഇന്നലെ രാവിലെ പോയതാ. ഇതുവരെ വന്നില്ല. എന്തെങ്കിലും ആപത്തു വന്നതാണോ ?" രാധ ആരോടെന്നില്ലാതെ പറഞ്ഞു. അവളുടെ മനസ്സിനു് ഒരു സമാധാനവും ഇല്ലാതെയായി രാധ എഴുന്നേററു് ലീലയെ നോക്കി. അവളുടെ തലയിലും ദേഹത്തും കൈവെച്ചു. പനി വിട്ടതുപോലെ തോന്നി. ക്ഷീണം വളരെ കൂടിയിട്ടുണ്ടു്. ഇന്നലെ ഉച്ചയ്ക്കു് അല്പം കഞ്ഞി കുടിച്ചതാണു്. പിന്നീടു് വെള്ളം പോലും അവൾ കുടിച്ചിട്ടില്ല. അമ്മ വന്നിട്ടു് കാപ്പി ഉണ്ടാക്കിക്കൊടുക്കാമെന്നു കരുതി കാത്തിരുന്നു. ഇതുവരെ അമ്മ വന്നില്ല. ലീല രാധയോടു് ചോദിച്ചു.—

"അമ്മ എന്താ വരാത്തതു് ?"

"എന്തോ !" രാധ മറുപടി പറഞ്ഞു. അവൾക്കും അതാണറിയേണ്ടതു്. അയലത്തു പോയി ആരോടെങ്കിലും വിവരം പറഞ്ഞാലോ ? ഒന്നന്വേഷിച്ചു പോകാനാരുണ്ടു് ? എവിടെയാണെന്നു വിചാരിച്ചു പോകും ?" രാധ ചിന്തിച്ചു. അവൾ ഭാരതി ചേച്ചിയെപ്പററി ഓർത്തു. നാണിയുടെ കൂടെ പച്ചക്കറികൾ വിൽക്കുവാൻ പട്ടണത്തിൽ പോകുന്ന സ്ത്രീയാണു് ഭാരതി. അവൾ രണ്ടു വീടിനകലെയാണു് താമസിക്കുന്നതു്. രാധ വിചാരിച്ചു. "അവർ വന്നുകാണാതിരിക്കുകയില്ല. ലീലയെ തനിച്ചു കിടത്തിയിട്ടു് എങ്ങനെ ഇറങ്ങിപ്പോകും ?" അവൾ പടിക്കലേക്കു നോക്കി. ആരെങ്കിലും വരുന്നുണ്ടോ ? ഇല്ല. ആരും വരുന്നില്ല.

"ചേച്ചി, വെള്ളം !" — ലീല ഉമിനീരിറക്കി വരണ്ട തൊണ്ടയ്ക്കു് അയവു വരുത്തി ആവശ്യപ്പെട്ടു. എന്തുചെയ്യും ? ഇന്നലെ ഉച്ച മുതൽ അവൾ വെള്ളം കുടിക്കുവാൻ ചോദിക്കുന്നു. "അമ്മ വരട്ടെ ! അമ്മ വരട്ടെ !" എന്നു രാധ പറഞ്ഞുകൊണ്ടിരുന്നു.

രണ്ടു കുട്ടികൾ മാത്രമേ വീട്ടിലുള്ളുവെന്നു് അമ്മ ചിന്തിച്ചില്ലല്ലോ. പനിയായി കിടക്കുന്ന അനുജത്തിയുടെ കാര്യമെങ്കിലും ഓർമ്മിച്ചില്ലല്ലോ ! രാധയ്ക്കു വലിയ വിഷമവും കോപവുമുണ്ടായി. ലീലയ്ക്കു വെള്ളംകൊടുക്കുവാനെന്തുവഴി ? അവൾ അടുക്കളയിൽ കയറി ഒരു പരിശോധന നടത്തി. ഉണങ്ങിയ ഒരു കഷണം ഇഞ്ചിയല്ലാതെ മറെറാന്നും ലഭിച്ചില്ല. അവൾ തീ കൂട്ടി ചെറിയ ഒരു കലത്തിൽ അല്പം വെള്ളം അടുപ്പത്തുവെച്ചു.

രാധ വെള്ളവും കൊണ്ടു് ലീലയുടെ അടുത്തെത്തി. ഒരു പാത്രത്തിൽ അല്പാല്പം ഒഴിച്ചു് പിടിച്ചു കൊടുത്തു. പിന്നീടു് മുററത്തു വന്നു് പടിക്കലേക്കു നോക്കി. ആരോ വരുന്നു. കശാലയുടെ മുകളിൽ കൂടി അവളുടെ അമ്മയുടെ പച്ചക്കറിവട്ടി കണ്ടു. അവൾ സൂക്ഷിച്ചു നോക്കി. അമ്മയുടെ വട്ടി തന്നെ. അമ്മയെ ഒന്നു പററിക്കണമെന്നു തന്നെ രാധ തീർച്ചയാക്കി. പെട്ടെന്നു് പുരയ്ക്കകത്തു കയറി മൂടിപ്പുതച്ചു കിടന്നു. പനി വന്നതു പോലെ അവൾ മൂളാനും ഞരങ്ങാനും തുടങ്ങി. ലീലക്കു് ചേച്ചിയുടെ നടപടികളൊന്നും മനസ്സിലായില്ല. അവൾ മിഴിച്ചു നോക്കിക്കൊണ്ടു കിടന്നു.

രാധ പുരയ്ക്കകത്തു കിടന്നുകൊണ്ടു് ശ്രദ്ധിച്ചു. കുറെ സമയം കഴിഞ്ഞിട്ടും അമ്മയെ കാണുന്നില്ല. മുററത്തു് യാതൊരനക്കവുമില്ല. അമ്മ ഇറയത്തു കയറി ഇരിക്കുകയായിരിക്കുമോ ? അമ്മ ആയിരുന്നില്ലേ വന്നതു് ? ആണെങ്കിൽ ഇത്രയും സമയം ഒന്നു വിളിക്കുകകൂടി ചെയ്യാതിരിക്കുമോ ? രാധ പതുക്കെ എഴുന്നേററു് ശബ്ദമുണ്ടാക്കാതെ വാതുക്കൽ വന്നുനോക്കി. കണ്ണീരുമൊഴുക്കിക്കൊണ്ടു് ഭാരതിച്ചേച്ചി മുററത്തു നിൽക്കുന്നു. കൂടെ മററു രണ്ടുപേരുമുണ്ടു്. രാധ പെട്ടെന്നു് ഇറങ്ങിച്ചെന്നു

"ചേച്ചി ! അമ്മ എവിടെ ? ചേച്ചി എന്തിനാ കരയുന്നതു് ?" — അവൾ ചോദിച്ചു.

ആ സ്ത്രീ ഒന്നു കൂടി ഉച്ചത്തിൽ കരഞ്ഞതല്ലാതെ മറുപടി ഒന്നും പറഞ്ഞില്ല. രാധ അവളുടെ മുഖത്തേയ്ക്കു സൂക്ഷിച്ചു നോക്കി. ആ കണ്ണുകൾ അവ്യക്തമായി എന്തോ സൂചിപ്പിക്കുന്നതു പോലെ തോന്നി. അവൾ ഭാരതിയുടെ കൈയ്ക്കു കടന്നു പിടിച്ചു കൊണ്ടു് ചോദിച്ചു.

"എന്റെ അമ്മയ്ക്കെന്തുപററി.? എന്തു പററി ചേച്ചി?" രാധ കരഞ്ഞുപോയി. അവളുടെ ദയനീയമായ ശബ്ദവും സങ്കടവും കണ്ടു് ഭാരതി അവളെ കെട്ടിപ്പിടിച്ചു.

"എന്റെ മോളു കരയല്ലേ ! ഞാൻ പറയാം. ഇന്നലെ സന്ധ്യക്കു ഞങ്ങൾ വരുമ്പോൾ കൊടുങ്കാററടിച്ചു മണ്ഡപത്തിനടുത്തു് ഒരു മരം മറിഞ്ഞു വീണു. അതിന്റെ കീഴിൽ നിന്ന കറൻറുകമ്പി പൊട്ടിത്തെറിച്ചു പോയി. നാണി ചേച്ചി അറിയാതെ ആ കമ്പിയിൽ ചവുട്ടി മോളേ. കറൻറടിച്ചു് അവർ ദൂരെ തെറിച്ചുവീണു. പിന്നെ അവർ എഴുനേററില്ല. ഇനി എഴുനേൽക്കത്തില്ല മോളേ!"—ഭാരതി പൊട്ടിക്കരഞ്ഞുകൊണ്ടു വിവരിച്ചു.

"എന്റെ അമ്മേ !"—മറുലോകത്തു് കേൾക്കത്തക്കവിധത്തിൽ രാധ രണ്ടു തവണ വിളിച്ചു. ബോധം കെട്ടു് അവൾ പിറകോട്ടു് വീണു.



# വകതിരിവ്

ഗോവിന്ദക്കുറുപ്പ് പൂമുഖത്തിരുന്ന് പടിക്കലേക്ക നോക്കി. ഏകദേശം മൂന്നു വയസ്സുള്ള ഒരു കുട്ടി അവിടെ നില്ക്കുന്നു. കുട്ടിയുടെ കൂടെ ഒരു യുവതിയും ഉണ്ട്. അയാളാലോചിച്ചു—ആ കുട്ടി ഏതായിരിക്കും ? അയൽപക്കത്തെങ്ങും ഉള്ളതല്ല. മുമ്പ് കണ്ടിട്ടില്ല.

"കമലമ്മേ!"—അയാൾ ഭാര്യയെ വിളിച്ചു. അവർ അടുക്കളയിൽ നിന്ന് ഇറങ്ങിവന്നു. പടിക്കലേക്ക് ചൂണ്ടി കാണിച്ചുകൊണ്ട് കുറുപ്പു പറഞ്ഞു—

"നീ പടിക്കൽ ചെന്നു നോക്ക്, ആരോ ഒരു കുട്ടിയേയും കൊണ്ടു വന്നു നിൽക്കുന്നു."

കമലമ്മ വേഗം പടിക്കലേക്കു ചെന്നു. അവർക്കും കുട്ടിയേയും തള്ളയേയും മനസ്സിലായില്ല. കണ്ടിട്ടു ദൂരെ എവിടെ നിന്നോ വരുന്ന മട്ടുണ്ട്.

"നിങ്ങൾ എവിടെ നിന്നു വരുന്നു ?" കമലമ്മ ചോദിച്ചു.

"കുറച്ചു വടക്കുനിന്നാ," ആ യുവതി മറുപടി കൊടുത്തു.

"എന്നു പറഞ്ഞാൽ സ്ഥലം ഏതാ ? "

"ആലുവാ."

"ആലുവാ നിന്നോ ?"തെല്ലൊരു സംശയത്തോടുകൂടി കമലമ്മ ചോദിച്ചു.

"അതെ" ഉറപ്പിച്ചു തന്നെ യുവതി പറഞ്ഞു.

"എവിടെ പോകാനിറങ്ങിയതാ?"

"ഇങ്ങോട്ടു വന്നതാ."

"ഇങ്ങോട്ടെവിടെ ? "

"ഇവിടെത്തന്നെ. "

കമലമ്മയ്ക്കു് അതിൻെറ അർത്ഥം മനസ്സിലായില്ല. ഇരുപത്തഞ്ചുവയസ്സ് പ്രായം വരുന്ന ഒരു യുവതിയും ഓടിച്ചാടി നടക്കുന്ന ഒരു കുട്ടിയും ആലുവായിൽ നിന്നു് മദ്ധ്യ തിരുവിതാംകൂറിലുള്ള ഒരു ഗ്രാമത്തിലേക്കു വരിക. അതിൻെറ ഉദ്ദേശം എന്തായിരിക്കും. ? അവരുടെ അറിവിൽ ആലുവായുമായി ബന്ധമുള്ളവരാരും തന്നെ ആ പ്രദേശത്തില്ല. കമലമ്മയുടെ ആലോചന കണ്ടിട്ടു് യുവതി ചോദിച്ചു.

"വലിയ പറമ്പിൽ ഗോവിന്ദക്കുറുപ്പു് എന്നു പറയുന്ന ആളിൻെറ വീടു് ഇതല്ലെ? ".

"അതു് ഇതുതന്നെ."—കമലമ്മയ്ക്കു് കൂടുതൽ ചിന്താക്കുഴപ്പമായി. അവർ തിരിച്ചു ചെല്ലുവാൻ താമസിക്കുന്നതു കണ്ടു് ഗോവിന്ദക്കുറുപ്പു് വിളിച്ചു ചോദിച്ചു—

"എന്താ അവിടെ ?"

"പിന്നേ. ഇവരിങ്ങോട്ടു വന്നതാണെന്നു പറയുന്നു.

"കയറി വരാൻ പറയൂ" അയാൾ നിർദ്ദേശിച്ചു.

കമലമ്മയുടെ കൂടെ കുട്ടിയും തള്ളയും മുററത്തു വന്നു. കുറുപ്പിനെ കണ്ടു് കുട്ടി "അപ്പൂപ്പൻ —എന്നു കൊഞ്ചിപ്പറഞ്ഞു. അതുകേട്ടു് അയാൾ ഹൃദയം കുളിർത്തു ചിരിച്ചു.

"കൊച്ചൻ മിടുക്കനാണല്ലോ. നിൻെറ പേരു് എന്തു്?" അയാറം ചോദിച്ചു.

"ശശീന്ദ്രൻ" അവൻ പറഞ്ഞു.

"ശശി......നല്ല പേരു്"—അയാറം കുട്ടിയുടെ കൈപിടിച്ചു് അടുത്തു നിൎത്തി, അവൻെറ താടിപിടിച്ചു കുലുക്കി. അവൻ പുഞ്ചിരിച്ചു.

"നിങ്ങളുടെ പേരെന്താണു് ?" കുറുപ്പു യുവതിയോടു ചോദിച്ചു.

"രാജമ്മ എന്നാണേ." അവറം വിനയത്തോടുകൂടി അറിയിച്ചു.

"കൂടെ വേറെ ആരുമില്ലേ ?"

"കുഞ്ഞിൻെറ അച്ഛൻ കൂടിയുണ്ടു്."

"അയാറം എവിടെ? "

"പിറകെ വരുന്നുണ്ടു് "

"ഇങ്ങോട്ടു കയറിയതു് ?"

"കുഞ്ഞിൻെറ അച്ഛൻെറ വീടിതാണെന്നു് പറഞ്ഞു"

"വീടിതാണെന്നു പറഞ്ഞോ ? അയാളുടെ പേരു് ?" കുറുപ്പു് എന്തോ ചിന്തിക്കുന്ന മട്ടിൽ ചോദിച്ചു.

"മുരളീധരൻ"

"മുരളീധരൻ!" കുറുപ്പിൻെറ ഹൃദയത്തിൽ രണ്ടു മൂന്നു മിന്നൽപ്പിണരുകറം പാഞ്ഞുപോയി. അയാറം പല കാര്യങ്ങളും ഓർമ്മിച്ചു. തൻെറ മൂത്തമകനാണു് മുരളീധരൻ. വളരെ പ്രയാസങ്ങറം അനുഭവിച്ചു് അവനെ പഠിപ്പിച്ചു. ഉണ്ണുവാൻ നെല്ലു കിട്ടിക്കൊണ്ടിരുന്ന വയലുകറം കടപ്പെടുത്തി. രണ്ടു പെൺ

മക്കളുടെ വിവാഹം മുടങ്ങി. എല്ലാം മുരളിയുടെ പഠിത്തം കഴിഞ്ഞിട്ടാകാമെന്നു കരുതി കാത്തിരുന്നതാണ്. അയാൾ അല്പം ഉറക്കെ ചോദിച്ചു.

"നീ മുരളിയുടെ ഭാര്യയാണോ ?"

"അതെ" തല കുലുക്കി കൊണ്ടു് അവൾ പറഞ്ഞു. കുറുപ്പിന്റെ മുഖം രൂക്ഷമാകുന്നതു കണ്ടു് അവൾ തല കുനിച്ചു് മുററത്തു നോക്കി കൊണ്ടു നിന്നു. കുറുപ്പു് തുടർന്നു. "അവനെന്റെ മകനാണെന്നു പറയുവാൻ ഞാൻ ലജ്ജിക്കുന്നു. എന്റെ വാക്കു് അനുസരിക്കുവാൻ അവൻ തയ്യാറായില്ല. നാലു പേരുടെ മുഖത്തു് ലജ്ജിക്കാതെ നോക്കുവാൻ എനിക്കു കഴിയാതെ വന്നു. അവൻ എന്നെ ധിക്കരിച്ചു് വീടും വിട്ടു് ഇറങ്ങിയവനാണു്." കുറുപ്പിനു് വലിയ വിഷമം ഉണ്ടായി. കഴിഞ്ഞ കാര്യങ്ങൾ ഓരോന്നായി മനസ്സിൽ തെളിഞ്ഞു വന്നു.

കുറുപ്പിന്റെ ഇളയ മകൾക്കുകൂടി അവകാശപ്പെട്ട വസ്തുക്കളാണു് മുരളിയെ പഠിപ്പിക്കുവാൻ കടപ്പെടുത്തിയതു്. അവൻ പഠിച്ചു ജയിച്ചു് ഏതെങ്കിലും ജോലിയിൽ പ്രവേശിച്ചാൽ കുടുംബത്തിലെ കടമെല്ലാം തീർത്തു കൊള്ളുമെന്നും ഇളയ സഹോദരികളെ യോഗ്യമായ വിധത്തിൽ വിവാഹം ചെയ്തിച്ചയച്ചു കൊള്ളുമെന്നും കുറുപ്പു ചിന്തിച്ചു. ആ പ്രതീക്ഷകളെല്ലാം വെള്ളത്തിൽ വരച്ചതു പോലെയായി. മുരളി പരീക്ഷ പാസ്സായി. ഉദ്യോഗസ്ഥനുമായി. നല്ല ധനസ്ഥിതിയുള്ള കുടുംബങ്ങളിൽ നിന്നു് വിവാഹാലോചനയുമായി ആളുകൾ വന്നു. കടപ്പെടുത്തിയ വസ്തുക്കൾ തിരിച്ചെടുക്കുന്നതിനു് വേണ്ട തുക സ്ത്രീധനമായി കൊടുക്കാമെന്നു പലരും പറഞ്ഞു. അവസാനം, ഉദ്യോഗസ്ഥന്മാരും സമ്പത്തും ഉള്ള ഒരു കുടുംബത്തിൽ നിന്നു് അയാളുടെ വിവാഹം കുറുപ്പു നിശ്ചയിച്ചു. പെണ്ണിന്റെ വീട്ടുകാർ വന്നു വരനെ കണ്ടു് ഇഷ്ടപ്പെട്ടു പോയി. പക്ഷേ, മുരളി സമ്മതി

ച്ചില്ല. പെണ്ണ് സുന്ദരിയല്ലെന്ന് അയാൾക്കു തോന്നി. അയൽക്കാരും വീട്ടുകാരും അയാളെ ഉപദേശിച്ചു. അച്ഛൻ കൊടുത്ത വാക്ക പാലിക്കുവാൻ മകനു കടമയുണ്ടെന്നു ഓർമ്മിപ്പിച്ചു. അതൊന്നും അയാൾ അനുസരിച്ചില്ല. നിർബ്ബന്ധം കൂടിയപ്പോൾ വീടു വിട്ടുപോയി. നാലുകൊല്ലം കഴിഞ്ഞു. പിന്നീടയാൾ ഇതുവരെ വീടിനെപ്പററിയോ സഹോദരികളെക്കുറിച്ചോ ചിന്തിച്ചിട്ടില്ല. അതെല്ലാം ഓർമ്മിച്ചപ്പോൾ കുറുപ്പിനു അടക്കാനാകാത്ത കോപവും സങ്കടവും ഉണ്ടായി. അയാൾ ചോദിച്ചു.

"അവൻ എവിടെ?"

"കൂടെ വന്നിട്ടുണ്ട്."

"ഉണ്ടോ ?"

"ഉണ്ട്." അതു പറഞ്ഞതു് മുരളി ആയിരുന്നു. പുരയുടെ പിന്നിൽ നിന്ന് അയാൾ മുററത്തേയ്ക്കു വന്നു. അയാളുടെ മുഖം വാടിയിരുന്നു. താൻ ചെയ്ത അപരാധത്തെപ്പററി തികഞ്ഞ ബോധത്തോടു കൂടിയാണ് അയാൾ നിന്നതു്. കുറുപ്പ് അയാളുടെ മുഖത്തു സൂക്ഷിച്ചു നോക്കി. കടുത്ത വെറുപ്പു തോന്നി. കുറുപ്പു ചോദിച്ചു.

"നീയെന്തിനു വന്നു ? നന്ദിയില്ലാത്തവൻ ! എന്നെ ധിക്കരിച്ചിറങ്ങിപ്പോയതല്ലേ ? നിന്റെ ഇളയ സഹോദരികളെക്കുറിച്ചെങ്കിലും നീ ചിന്തിച്ചോ ?"

മുരളി യാതൊന്നും ഉരിയാടാതെ കുനിഞ്ഞുനിന്നു. കമലമ്മ ഓടിച്ചെന്നു മകന്റെ കൈയ്ക്കു പിടിച്ചു. നാലുകൊല്ലമായി അവർ മകനെ കണ്ടിട്ട്. അവരുടെ ഹൃദയം വികാരം കൊണ്ടു നിറഞ്ഞു. ആ മാതാവിന്റെ കണ്ണുകൾ വിടർന്നു. അവർ ചോദിച്ചു.

"എൻെറ മോനേ, നിനക്കിതെല്ലാം എങ്ങനെ തോന്നി യെടാ ? ഒരെഴുത്തുപോലുമയച്ചില്ലല്ലോ ! നിന്നെ പഠിപ്പിച്ചതാ ണോ തെററായിപ്പോയതു് ? "

മാതാവിൻെറ കണ്ണീരു കണ്ടു് മുരളിക്കു സങ്കടമുണ്ടായി. അയാൾ അമ്മയുടേയും അച്ഛൻേറയും കാൽക്കൽ വീണു് തൻെറ സകല തെററുകളും ക്ഷമിക്കണമെന്നു് അപേക്ഷിച്ചു. അന്നു് തനിക്കു് വധുവായി നിശ്ചയിച്ച യുവതിയുടെ വൈരൂപ്യമാണു് നാടു വിടുവാൻ തന്നെ പ്രേരിപ്പിച്ചതെന്നും അച്ഛൻെറ ആഗ്രഹ മനുസരിച്ചു് പ്രവർത്തിക്കുവാൻ കഴിയാതെ വന്നതിൽ ആത്മാ ർത്ഥമായി പശ്ചാത്തപിക്കുന്നുവെന്നും അയാൾ അറിയിച്ചു.

ഗോവിന്ദക്കുറുപ്പിനു് ആ പറച്ചിൽ കൊണ്ടൊന്നും തൃപ്തി വന്നില്ല. തന്നെ അനുസരിക്കാതെ ഇറങ്ങിപ്പോയി. ഒരു വാക്കു ചോദിക്കാതെ വിവാഹം ചെയ്തു. നാലു കൊല്ലം കഴിഞ്ഞു കയറി വന്നിരിക്കുന്നു! അതു് തന്നോടുള്ള ഒരു വെല്ലുവിളിയായി കുറുപ്പിനു തോന്നി.

"നീയാരോടു ചോദിച്ചിട്ടു വിവാഹം ചെയ്തു ? ആരെ അറിയിച്ചു ? ഇതൊന്നും ഞാനും നിൻെറ അമ്മയും അറിയേണ്ട കാര്യമല്ലേ ?" കുറുപ്പു ചോദിച്ചു.

"അറിയിച്ചാൽ അച്ഛനു് ഇഷ്ടപ്പെടുകയില്ലെന്നു വിചാ രിച്ചു." അയാൾ സ്വരം താഴ്ത്തി പറഞ്ഞു.

"അപ്പോൾ എനിക്കിഷ്ടപ്പെടാത്തതു വേണം നിനക്കു ചെയ്യുവാൻ."

"എന്നല്ല."

"പിന്നെ ?"

"എനിക്കു രാജത്തിനെ വിവാഹം കഴിച്ചാൽ കൊള്ളാ മെന്നു തോന്നി. ഒരു സുഖക്കേടുവന്നപ്പോൾ അവളുടെ വീട്ടുകാർ

എന്നെ വളരെ സഹായിച്ചു. എന്റെ ജീവൻ തിരിയെ കിട്ടിയതു് അവരുടെ നന്മകൊണ്ടാണ്. അതിനൊരു നന്ദിയെന്നതിൽ കവിഞ്ഞു് മറെറാന്നുമില്ല." അയാഠം വിശദീകരിച്ചു

"അപ്പോഠം നിനക്കു നന്ദി വേണമെന്നറിയാം. അതു വേണം. മനുഷ്യനായാൽ നന്ദിവേണം. നിന്നെ വളർത്തി പ്പഠിപ്പിച്ചു് ഒരു നിലയിലെത്തിച്ച മാതാപിതാക്കളോട്ട് നന്ദി വേണ്ടായോ ? അതു പോകട്ടെ. നീ എന്നെ അറിയിക്കാഞ്ഞതു്?"

"അവഠംക്കു പണമില്ലാത്തതുകൊണ്ട് അച്ഛൻ സമ്മതിക്കുകയില്ലെന്നു കരുതി".

"പണം നിനക്കു നിസ്സാരം. നിന്നെ പഠിപ്പിക്കാൻ കട പ്പെട്ടത്തിയ വസ്തു തിരിച്ചെടുക്കണം. അല്ലാതെ എനിക്കാരുടേയും പണം വേണ്ടാ. ഞാൻ പണം വാങ്ങിയല്ല നിന്റെ അമ്മയെ വിവാഹം ചെയ്തതു്." കുറുപ്പ് പറഞ്ഞു. മുരളിയ്ക്കു് ഉത്തരം ഒന്നും പറയുവാൻ ഇല്ലായിരുന്നു.

"നീ എന്താ മിണ്ടാതെ നില്ക്കുന്നതു് ? പണം കൊണ്ടു വന്നിട്ടുണ്ടോ ? വിവാഹം നിന്റെ കാര്യം. നിലം തിരിച്ചെടുക്കണം. അതിനു പണം വേണം. അതുണ്ടോ ?"

"ഇല്ല"—അയാഠം ആകാശത്തു നോക്കി പറഞ്ഞു.

"ഇല്ല പറയാൻ എന്തെളുപ്പം ! നിനക്കു ലജ്ജയില്ലേ? നീയൊരു പുരുഷനാണോ ? നിന്റെ കാര്യം നോക്കിക്കഴിഞ്ഞപ്പോഠം കുടുംബം നശിച്ചാലെന്താ, സഹോദരികഠം വിവാഹിതരായില്ലെങ്കിലെന്താ...കടപ്പെട്ടത്തി പഠിപ്പിച്ചതിന്റെ ഫലം! " നിരാശനെപ്പോലെ കുറുപ്പു പറഞ്ഞു.

"ഞാൻ പറഞ്ഞില്ലല്ലോ കടപ്പെടുത്തി പഠിപ്പിക്കാൻ." മുരളി ന്യായവാദം ചെയ്തു. കുറുപ്പിനതു തീരെ രസിച്ചില്ല. അയാൾ മുരളിയുടെ പിടലിക്കു് ഒരടികൊടുത്തു.

"നിന്നെ പഠിപ്പിച്ചതു നീ പറഞ്ഞിട്ടല്ല! കടപ്പെടുത്തിയതു നീ പറഞ്ഞിട്ടല്ല. നിനക്കു ദോഷം വന്നു പോയില്ലല്ലോ? എന്റെ മുഖത്തു നോക്കി ചോദിക്കണമെടാ! അന്നേ ഒരു മൺവെട്ടി എടുത്തു കൈയിൽ തന്നിരുന്നുവെങ്കിൽ നീ ഇത്ര ധിക്കാരം പറയുകയില്ലായിരുന്നു. പഠിപ്പിച്ചതിന്റെ ദോഷം!" അയാൾ ഉറക്കെ പറഞ്ഞു.

"ഇതിലും ഭേദം മൺവെട്ടി എടുത്തു തരികയായിരുന്നു." മുരളിക്കും ദേഷ്യം വന്നു.

"ഛീ, ഇറങ്ങെടാ വെളിയിൽ! വല്ലടത്തും പോയി കഴിഞ്ഞിട്ടു വന്നിരിക്കുന്നു തക്കുത്തരം പറയാൻ!"— കുറുപ്പു് പടിക്കലേക്കു് ചൂണ്ടിക്കാണിച്ചു കൊണ്ടു പറഞ്ഞു. അയാളുടെ മുഖം കോപം കൊണ്ടു ചുവന്നു.

മുരളി രാജമ്മയോടു് പറഞ്ഞു;— "വാ, പോകാം." കുഞ്ഞിനെ എടുക്കുവാൻ അവൾ കൈ നീട്ടി. കമലമ്മയുടെ കൈയിലിരുന്ന കുട്ടി അനുകൂലഭാവം കാണിച്ചില്ല. തല ചരിച്ചു് ഇരുന്നു. അതു കണ്ടു് മുരളി വിളിച്ചു.

"വാമോനെ, പോകാം" — കുട്ടി അതും കേട്ടതായി ഭാവിച്ചില്ല. കമലമ്മയുടെ തോളിലേക്കു് ചാഞ്ഞു കിടന്നു. മുരളി കുട്ടിയെ പിടിച്ചു വലിച്ചു. കമലമ്മ അയാളെ തട്ടിമാറ്റിയിട്ടു് കുട്ടിയേയും കൊണ്ടു് ഗോവിന്ദക്കുറുപ്പിന്റെ അരികിലേക്കു് മാറി നിന്നു. മുരളി വീണ്ടും കുട്ടിയെ കടന്നു പിടിച്ചു. അയാളുടെ കോപം കലർന്ന മുഖം കണ്ടു് ശശി ഭയന്നു പോയി.

"അപ്പൂപ്പാ.......അപ്പൂപ്പാ......"—എന്നു വിളിച്ചു കൊണ്ടു് കുട്ടി ഗോവിന്ദക്കുറുപ്പിന്റെ നേരെകൈനീട്ടി. "ഞാൻ പോകുന്നില്ല"—കുഞ്ഞു കരഞ്ഞുകൊണ്ടു പറഞ്ഞു. ശശിയുടെ ഭാവവും പറച്ചിലും കുറുപ്പിന്റെ മനസ്സിളക്കി. അവിടെ വാത്സല്യം പതഞ്ഞു പൊങ്ങി. അദ്ദേഹം ആവേശത്തോടെ പറഞ്ഞു.

"മാറി നില്ലെടാ ! തൊടരുതു കുഞ്ഞിനെ—"

"തിരിച്ചു വന്നു് തെററുകളെല്ലാം ഏററു പറഞ്ഞു് ക്ഷമായാചന ചെയ്തിട്ടും അച്ഛനൊരു സ്നേഹം തോന്നിയില്ലല്ലോ! പിന്നെന്തിനു് എന്റെ കുഞ്ഞിനെ ഇവിടെ വിടുന്നു? ഞങ്ങൾക്കു പോകണം."—മുരളി അല്പം പരുഷമായി അറിയിച്ചു.

"ഓഹോ...എന്റെ കുഞ്ഞു്! ഞങ്ങൾക്കു പോകണം! ആരാടാ നിന്റെ ഞങ്ങള്? എന്നുണ്ടായി ഞങ്ങള്? നിനക്കതു തോന്നി. നിന്റെ മോനു തോന്നിയില്ല. കുട്ടിയാണെങ്കിലും അവനു നിന്നെക്കാൾ വകതിരിവുണ്ടു്? ആ വൃദ്ധന്റെ കണ്ണുകൾ നിറഞ്ഞു. അദ്ദേഹം ഇടറുന്ന ശബ്ദത്തിൽ പറഞ്ഞു.

"ഇപ്പോൾ ഇവിടെ നിന്നു് ആരും എങ്ങും പോകില്ല."

അതൊരാജ്ഞയായിരുന്നു.



# ആശ്വാസം

മദ്രാസ്സിലുള്ള ഒരു വ്യവസായശാലയിലായിരുന്നു ശേഖരനു ജോലി. ഭാര്യയും മക്കളുമൊരുമിച്ച് അയാൾ മൗണ്ട് റോഡിനടുത്ത് ഒരു വാടകക്കെട്ടിടത്തിൽ താമസിച്ചു വന്നു. ഭർത്താവ് ഓഫീസിൽ പോയാൽ മാലതി ശാരിയെ കളിപ്പിച്ചു കൊണ്ടിരിക്കും. കുഞ്ഞിന്റെ ഇഷ്ടത്തിനു തുള്ളുന്ന ഒരമ്മയായിരുന്നു അവൾ. ശാരി കരഞ്ഞിട്ടില്ല. അവൾക്കു കരയുവാൻ അവസരം ഉണ്ടായിട്ടില്ല. സന്തോഷവും സൗഖ്യവും നിറഞ്ഞ കുടുംബജീവിതം. ശേഖരൻ വൈകിട്ടു വന്നാൽ എല്ലാവരും കൂടി പാർക്കിലും കടൽപ്പുറത്തും പോകും. കുഞ്ഞിനേയും കൊണ്ടു നടക്കുന്നതു് അവർക്കു വളരെ സന്തോഷമാണ്. ആ പെൺകുട്ടി പുഞ്ചിരിപ്പൂനിലാവിൽ മാതാപിതാക്കളുടെ ഹൃദയം കുളിർപ്പിച്ചു. അമ്മയെന്നും അച്ഛനെന്നും അവൾ കൊഞ്ചിപ്പറയുമ്പോൾ, പിച്ചപിച്ചു നടക്കുമ്പോൾ, ശേഖരനും മാലതിയും അനുഭവിച്ച ആനന്ദത്തിനു് അതിരില്ലായിരുന്നു.

പെട്ടെന്നാണു് മാലതിക്കു് ഹൃദ്രോഗം ഉണ്ടായതു്. അവൾക്കു് ഒരു പ്രവൃത്തിയും കൂടുതൽ സമയം ചെയ്യുവാൻ പാടില്ലാതായി. മനസ്സിനെ വിഷമിപ്പിക്കുന്ന കാര്യങ്ങൾ ചിന്തിക്കുവാൻ കൂടി കഴിയാതെ വന്നു. ഒന്നുറക്കെ ചിരിക്കണമെങ്കിൽ രണ്ടു കൈ കൊണ്ടും നെഞ്ചിൽ അമർത്തിപ്പിടിക്കണം. ആ കുടുംബ ജീവിതം തകരാറിലായി. അവിടെ നിന്നു് ഉല്ലാസങ്ങൾ ഓരോന്നായി മറഞ്ഞു. സമയത്തിനു് ആഹാരം പാകം ചെയ്യുന്ന

തിന്ന പോലും മാലതിക്ക കഴിയാതെ വന്നു. ശേഖരൻ അവളെ ചികിത്സിപ്പിക്കുന്നതിന് വളരെ പണം ചെലവാക്കി. വിദഗ്ദ്ധരായ പല ഡാക്ടർമാരേയും സമീപിച്ചു. മരുന്നു കപ്പികഠം ആ വീട്ടിൽ നിറഞ്ഞു. നാഠം കഴിയുന്തോറും മാലതിയുടെ ആരോഗ്യം കുറഞ്ഞു വന്നു. ഒരു ദിവസം മാലതി മരിച്ചു. ശാരിയെ മടിയിൽ വെച്ചു കൊണ്ടു് ശേഖരൻ തേങ്ങിത്തേങ്ങി കരഞ്ഞു. കുഞ്ഞിനേയും കൊണ്ടു മദ്രാസ്സിൽ കഴിയുവാൻ അയാഠംക്ക പ്രയാസമായി. അവളെ ഒററയ്ക്ക് വീട്ടിൽ ഇരുത്തിയിട്ട് ആഫീസിൽ പോകുവാൻ സാദ്ധ്യമല്ല. അയാഠം നാട്ടിലേക്ക വന്നു. നല്ല ശമ്പളമുള്ള ജോലി ഉപേക്ഷിക്കുന്ന കാര്യത്തിൽ പലരും എതിരായിരുന്നു. വീട്ടിൽ വന്ന ബന്ധുക്കളോടെല്ലാം അയാഠം പറഞ്ഞു — "കുഞ്ഞിനെ കുറച്ചു കാലം ആരെങ്കിലും വളർത്തുമെങ്കിൽ കാലാവധി വരെ ജോലി നോക്കി പിരിഞ്ഞു പോരുമ്പോഠം നല്ല തുക പെൻഷൻ വാങ്ങാമായിരുന്നു."

കേട്ടവരാരും തന്നെ കുറച്ചു നേരത്തേക്ക് അതിന്നുത്തരം പറഞ്ഞില്ല. ഒടുവിൽ ലക്ഷ്മി പറഞ്ഞു — "ശാരിയെ ഞാൻ കൊണ്ടു പോകാം. എന്റെ ഏഴു കുട്ടികളിൽ ഒന്നിനെപ്പോലെ അവളും കഴിഞ്ഞു കൊള്ളട്ടെ. പ്രത്യേകിച്ചൊന്നും ഉണ്ടാക്കി കൊടുക്കവാൻ സാധിക്കുകയില്ല. സമ്മതമാണെങ്കിൽ വിട്ടേക്കുക." മാലതിയുടെ ജ്യേഷ്ഠത്തിയാണ് ലക്ഷ്മി. അവരുടെ ഭർത്താവു് അല്പ ശമ്പളക്കാരനായ ഒരു ഉദ്യോഗസ്ഥനാണ്. അയാഠംക്ക കിട്ടുന്ന ശമ്പളമല്ലാതെ മററു യാതൊരു വരുമാനവും അവർക്കുണ്ടായിരുന്നില്ല. ലക്ഷ്മിയും ഭർത്താവും ഏഴുമക്കളും കൂടാതെ ഭർത്താവിന്റെ മാതാപിതാക്കളും ഒരു സഹോദരിയും കൂടെ താമസിക്കുന്നുണ്ടു്. ഇത്രയും ആളുകഠംക്ക് ദിവസവും ആഹാരവും മററു് ആവശ്യങ്ങളും നിറവേററുവാൻ ആ സാധു മനുഷ്യൻ വളരെ കഷ്ടപ്പെടുകയാണ്. ആ ദാരിദ്ര്യത്തിൽ ശാരിയുടെ ജീവിതം

സുരക്ഷിതമോ സുഖകരമോ ആയിരിക്കയില്ലെന്ന് ശേഖരനറിയാം. മററു വഴികളൊന്നും കാണായ്കയാൽ മകൾ തൽക്കാലം അവിടെ കഴിയട്ടെ എന്ന് അയാൾ കരുതി. ശാരിയെ പിരിയുന്ന കാര്യത്തിൽ ശേഖരൻ വളരെ വ്യസനിച്ചു. അയാൾ വേദനയോടു കൂടി മദ്രാസ്സിലേക്കു പോയി.

കുട്ടിയേയും കൂട്ടി ലക്ഷ്മി ഭർത്തൃഗൃഹത്തിലേക്കു ചെന്നു. അവിടെ ആർക്കും അവളുടെ പ്രവൃത്തി ഇഷ്ടപ്പെട്ടില്ല. "ഇവിടെ ആളില്ലാത്തതു കൊണ്ടാണോ ഒന്നിനെക്കൂടി കൊണ്ടുവന്നതു്? ധാരാളം വസ്തുവകകൾ കൊണ്ടു വന്നിട്ടുണ്ടു്; പിന്നെ കൂടുതൽ ആളുകൾ വന്നാലെന്തു?" എന്നും മററും പല കുത്തുവാക്കുകളും വീട്ടിലുള്ളവർ പറയുവാൻ തുടങ്ങി. ലക്ഷ്മി അതിനൊന്നും മറുപടി പറഞ്ഞില്ല. നിരപരാധിയും നിഷ്കളങ്കയുമായ ശാരിയുടെ മുഖത്തു നോക്കി അവൾ സങ്കടപ്പെട്ടു.

പാലും പഴങ്ങളും കഴിച്ചുവന്ന കുട്ടിക്കു് അവിടുത്തെ ആഹാരരീതി തീരെ ഹിതമായില്ല. അവൾക്കു് പല രോഗങ്ങളും ഉണ്ടായി. മാസം തോറും മകളുടെ ചെലവിനു് ശേഖരൻ കുറെ രൂപാ അയച്ചു കൊടുക്കും. ഏഴു കുട്ടികൾ നോക്കിയിരിക്കുമ്പോൾ ശാരിക്കു മാത്രം എങ്ങനെ പ്രത്യേകം വല്ലതും കൊടുക്കും? തന്നെയുമല്ല, പലപ്പോഴും കടം വീട്ടുവാൻ നിവൃത്തിയില്ലാതെ കഴിയുന്ന സമയമായിരിക്കും. അതിലേയ്ക്കു് ഭർത്താവു് ആ പണം കൈവശപ്പെടുത്തും. ലക്ഷ്മിക്കു് വളരെ വിഷമം തോന്നി. "കുട്ടിയെ വളർത്താമെന്നു പറഞ്ഞതു് തെററായിപ്പോയി" എന്നു് അവൾ വിചാരിച്ചു. ഒരു ദിവസം അവൾ ഭർത്താവിനോടു പറഞ്ഞു. "നമുക്കൊരെഴുത്തയച്ചാലെന്താ? അവളുടെ അച്ഛൻവന്നു കൂട്ടിക്കൊണ്ടു പോകുമെങ്കിൽ ശാരി രക്ഷപ്പെടുമല്ലോ".

ആ അഭിപ്രായം ഭർത്താവിനു് ഇഷ്ടമായില്ല. കുട്ടിയെ ശേഖരൻ തിരിച്ചു കൊണ്ടുപോയാൽ മാസംതോറും കിട്ടുന്ന രൂപാ

ലഭിക്കാതെ വരും. പല കാര്യങ്ങളും നിറവേററുന്നതു് ആ പണം കൊണ്ടാണു്. അയാഠം പറഞ്ഞു.

"കുഞ്ഞു പട്ടിണി കിടക്കുകയല്ലല്ലോ. അവളെ കൊണ്ടു പോയാൽ ശേഖരൻ വിഷമിക്കുകയില്ലേ? അവളിവിടെ നിൽക്കട്ടെ!"—

ലക്ഷ്മിയുടെ മനസ്സു നിറി. കുട്ടിക്കുവേണ്ടി അയക്കുന്ന പണത്തിൽ ഒരംശം പോലും അവഠംക്കു കൊടുക്കുവാൻ സാധിക്കുന്നില്ല. ശാരി തൊലിയിൽ പൊതിഞ്ഞ ഒരു സ്ഥികൂടമായി. മരിച്ചീനിയും കഞ്ഞിയും കൂട്ടി പരിചയിച്ചു. അവഠംക്കു യാതൊരു് ഉന്മേഷവും ഇല്ലാതായി. ദേഹത്തു് വ്രണങ്ങഠം ഉണ്ടായി. മററു കുട്ടികഠം അവളെ നുള്ളുകയും തള്ളുകയും ചെയ്യും. ശാരി വേദന കടിച്ചമർത്തിക്കൊണ്ടു് ദിവസങ്ങഠം തള്ളി നീക്കി.

ശേഖരൻ മദ്രാസിൽ നിന്നു് വന്നു. മകളെക്കണ്ടു് അയാഠം വളരെ ദുഃഖിച്ചു. ലാളിച്ചു വളർത്തിയ പൊന്നോമനയുടെ പേക്കോലമാണു് മുന്നിൽ കാണുന്നതു്. അയാഠം കുട്ടിയെ കെട്ടിപ്പിടിച്ചു് ഏങ്ങിഏങ്ങി കരഞ്ഞു. ലക്ഷ്മിയോടോ ആ വീട്ടിലുള്ള മററാളുകളോടോ അയാഠംക്കു് പരിഭവം തോന്നിയില്ല. അവിടെ അത്രയുമെക്കെയേ സാധിക്കുകയുള്ളൂ. കുട്ടിയെ കൂട്ടിക്കൊണ്ടു് അയാഠം തിരിച്ചു പോയി.

ശാരി ആഹാരത്തിനു് ആർത്തി കാണിക്കുന്നതുകണ്ടു് ശേഖരനു വിഷമം തോന്നി. അയാഠം വേണ്ടതെല്ലാം വാങ്ങിക്കൊടുത്തു. പൊരിഞ്ഞിളകിയ ദേഹത്തു് എണ്ണ പുരട്ടിക്കുളിപ്പിച്ചു. നല്ല പട്ടുടുപ്പുകഠം തയ്പിച്ചു. പാലും പലഹാരങ്ങളും വീട്ടിൽ വാങ്ങിവെച്ചു കൊടുത്തു. കുറെ ദിവസങ്ങഠം കഴിഞ്ഞപ്പോഠം ശാരിയുടെ ശാരീരികവും മാനസികവുമായ ക്ഷീണം മാറിത്തുടങ്ങി. വാടിത്തളർന്നിരുന്ന അവഠം മഴക്കാലത്തെ മുല്ലവള്ളി

പോലെ തഴച്ചു വളൎന്നു. മകളുടെ ആരോഗ്യം വീണ്ടു കിട്ടിയതിൽ ശേഖരൻ അത്യധികം സന്തോഷിച്ചു. അടുത്തിരുന്നു് കഥകൾ പറഞ്ഞു കൊടുത്തും കളികളിൽ പങ്കെടുത്തും അയാൾ മകളെ ആനന്ദിപ്പിച്ചു. ശാരി തന്റെ ദുരിതം നിറഞ്ഞ ജീവിതാനുഭവങ്ങൾ മറന്നു തുടങ്ങി. മകളെ മടിയിലിരുത്തി ശേഖരൻ പറയും. "എന്റെ മോൾ വളരെ കഷ്ടപ്പെട്ടു. അച്ഛനോൎത്തില്ല ഇത്രയും പ്രയാസമാകുമെന്നു്. ഇനി അച്ഛൻ എങ്ങും പോകില്ല" അതു കേൾക്കുമ്പോൾ ശാരി കുണുങ്ങിച്ചിരിക്കും.

കാലം മുന്നോട്ടു പോയി. ശേഖരൻ മദ്രാസ്സിലെ ജോലി ഉപേക്ഷിച്ചു. നാട്ടിലെന്തെങ്കിലും തൊഴിലുണ്ടാക്കുവാൻ ശ്രമിച്ചു. താൻ വെളിയിൽ പോകുമ്പോൾ ശാരിയുടെ അടുത്തു് ആരുമില്ല. അവളെ തനിച്ചാക്കിയിട്ടു് പോകുവാൻ കഴിയുകയില്ല. എങ്കിലും മറെറാരു വിവാഹം ചെയ്യുവാൻ ശേഖരൻ ഇഷ്ടപ്പെട്ടില്ല.

അയലത്തുള്ള സ്നേഹിതന്റെ വീട്ടിൽ ശാരിയെ വിട്ടിട്ടാണു് ശേഖരൻ വെളിയിൽ പോകുന്നതു്. അവിടെ എല്ലാവൎക്കും അവളെ ഇഷ്ടമാണു്. ആയിടയ്ക്കു് സ്നേഹിതന്റെ ഭാൎയ്യാസഹോദരി ദേവകിയമ്മ അവിടെ വന്നു. കുഞ്ഞുങ്ങൾ ഉണ്ടാകാത്തതിൽ പരിഭവിച്ചു് ഭൎത്താവു് അവരെ ഉപേക്ഷിച്ചു പോയതാണു്. ശാരിയെ ദേവകിയമ്മയ്ക്കു് വളരെ ഇഷ്ടമായി. കണ്ടാലുടൻ ഓടിച്ചെന്നെടുക്കും. അവളുടെ കവിൾത്തടങ്ങൾ ചുംബനങ്ങൾ കൊണ്ടു നിറയ്ക്കും. "മോളേ ! മോളേ ! " എന്നു വിളിച്ചു് പുരയ്ക്കുപിന്നിലെല്ലാം കൊണ്ടു നടക്കും. കഥകൾ പറഞ്ഞു കേൾപ്പിച്ചും കളിപ്പിച്ചും അവളെ സന്തോഷിപ്പിക്കും. പാട്ടുപാടി കേൾപ്പിയ്ക്കും. കൊച്ചു പാട്ടുകൾ അവളെ പഠിപ്പിയ്ക്കും. ശാരിക്കും അവരോടു് അത്യധികം സ്നേഹം ഉണ്ടായി. ശാരി വി

ചാരിച്ചു. "എന്തു നല്ലമ്മ" അവൾക്കു ദേവകിയമ്മയെ പിരിഞ്ഞിരിക്കുവാൻ മനസ്സു വന്നില്ല. എങ്കിലും ആ സ്നേഹബന്ധം വളരെ നാൾ തുടർന്നു കൊണ്ടുപോകുവാൻ കഴിഞ്ഞില്ല. പെട്ടെന്നു ദേവകിയമ്മയ്ക്കു തിരിച്ചു പോകേണ്ടതായി വന്നു.

ശേഖരനു ഒരു കമ്പനിയിൽ ജോലി കിട്ടി. അയാൾ പുതിയ ഉദ്യോഗത്തിൽ പ്രവേശിച്ചു. ശാരിക്കു കൂട്ടിരിക്കുന്നതിനും സമയത്തിനു ആഹാരം കൊടുക്കുന്നതിനും ഒരു ജോലിക്കാരിയെ വിളിച്ചു നിർത്തി. ജാനുവെന്നായിരുന്നു അവളുടെ പേരു്. ശേഖരൻ ഓഫീസിൽ പോയിക്കഴിഞ്ഞാൽ ജാനു ശാരിയുടെ അടുത്തു് എത്തും. കഥകൾ പറയുവാൻ അവൾക്കു വളരെ സാമർത്ഥ്യം ഉണ്ടു്. "രാജകുമാരൻ പറക്കുന്ന കുതിരയുടെ പുറത്തു കയറി മായാലോകത്തു പോയതും, മാന്ത്രികപ്പാവ രാക്ഷസിയെ കൊന്നതും മുയൽ സിംഹത്തെ കിണററിൽ ചാടിച്ചതും മററുമായ നൂറു കഥകൾ പറയും. ശാരിക്കു കഥ കേൾക്കുന്നതുപോലെ ഇഷ്ടമായി മറെറാന്നില്ല. ആഹാരം കഴിക്കുന്ന കാര്യം പോലും കഥകേട്ടിരുന്നാൽ അവൾ മറക്കും. ജാനു കഥകൾക്കിടയിൽ ചില രണ്ടാനമ്മമാരുടെ ക്രൂരത വിവരിക്കും. രാക്ഷസികളോ യക്ഷികളോ ഒക്കെയാണു് ജാനുവിന്റെ കഥയിലെ രണ്ടാനമ്മമാർ. മുഖത്തു ചൂടുവെള്ളമൊഴിച്ചതും, ചിരവ കൊണ്ടു മാന്തിയതും, പെട്ടിയിലിട്ടടച്ചതും മററും ഭയം ഉണ്ടാകത്തക്ക വിധത്തിൽ അവൾ വർണ്ണിക്കും. ശാരിയുടെ മനസ്സിൽ ആ കഥകൾ പതിഞ്ഞു കിടന്നു. ഒരു ദിവസം അവൾ അച്ഛനോടു ചോദിച്ചു —

"രണ്ടാനമ്മമാരു വലിയ ദുഷ്ടത്തികളാണോ അച്ഛാ? അവരു ചിരവ കൊണ്ടു മാന്തുമോ? പെട്ടിയിലിട്ടടച്ചു വെക്കുമോ?" മകളുടെ ചോദ്യം ശേഖരനു മനസ്സിലായില്ല. ഇപ്പോഴിതു ചോദിക്കുവാൻ കാരണമെന്തു്? അയാൾ ചോദിച്ചു.

"ഇതെല്ലാം ആരു പറഞ്ഞു ?"

"ജാനമ്മേച്ചി" അവൾ അറിയിച്ചു.

"ഇല്ല മോളെ ! ചിലർ സ്വന്തം മക്കളോടു കൂടുതൽ സ്നേഹം കാണിക്കും. ചില രണ്ടാനമ്മമാർ പെററമ്മമാരെക്കാൾ സ്നേഹമുള്ളവരായിരിക്കും. നീ എന്തിനിതെല്ലാം ചിന്തിക്കുന്നു ? നിനക്കു രണ്ടാനമ്മ വരുന്നോ ?" ശേഖരൻ ചിരിച്ചു കൊണ്ടു ചോദിച്ചു. ശാരി ഉത്തരം പറഞ്ഞില്ല. ചിന്തയിൽ മുഴുകിയതുപോലെ ഇരുന്നു. മകളുടെ ചോദ്യം നിസ്സാരമായി കരുതുവാൻ പിതാവിനു കഴിഞ്ഞില്ല. അയാളുടെ ഹൃദയത്തെ അതു വല്ലാതെ സ്പർശിച്ചു. സ്വപ്നത്തിലെന്നപോലെ അയാൾ പറഞ്ഞു.

"ഇല്ല മോളെ ! ഇവിടെ രണ്ടാനമ്മ വരികയില്ല."

ദിവസങ്ങൾ അധികം കഴിഞ്ഞില്ല. ആരോ ചിലരെല്ലാം വീട്ടിൽ വന്നു. ശേഖരനുമായി വളരെ നേരം സംസാരിച്ചു. അവർ വീണ്ടും രണ്ടു മൂന്നു പ്രാവശ്യം വന്നു. ആയിടയ്ക്കു ശേഖരൻ എപ്പോഴും ചിന്തിച്ചു കൊണ്ടിരിക്കുന്നതു കാണാം. അയാൾ സ്വസ്ഥതയില്ലാത്തതു പോലെ മുററത്തിറങ്ങി അങ്ങോട്ടുമിങ്ങോട്ടും നടക്കും. ചിലപ്പോൾ ആരോടെന്നില്ലാതെ പിറുപിറുക്കും.

"ശാരിയെ അവൾക്കു വേണം. എന്തൊരു നാശം" അയാൾക്കു ഒരു സമാധാനവും കിട്ടാതെ ആയി.

അച്ഛന്റെ മാററം ശാരിയെ പരിഭ്രമിപ്പിച്ചു. ആഫീസിൽ നിന്നു ശേഖരൻ വന്നാൽ പോകുന്നതുവരെ അവൾ അയാളെ സൂക്ഷിച്ചു നോക്കിക്കൊണ്ടിരിക്കും. അച്ഛന്റെ മുഖത്തു ചിരിയില്ല. അവളോടു പഴയതു പോലെ സംസാരിക്കുന്നില്ല. ആഹാരം കഴിക്കുവാൻ പോലും അയാൾക്കു താല്പര്യമില്ല. ആ കുട്ടി

കാൎയ്യം മനസ്സിലാകാതെ വിഷമിച്ചു. അടുത്തു ചെല്ലുമ്പോൾ അയാൾ ചോദിക്കും. —

"വേഗണ്ടാ മോളേ"

"എന്താണച്ഛാ"—അവൾ തിരക്കും.

"ഒന്നുമില്ല." അയാൾ ഒഴിഞ്ഞു മാറുവാൻ ശ്രമിക്കും.

അന്നു രാവിലെ ശേഖരനും മററു രണ്ടു പേരും ഒരു കാറിലും അയലത്തെ സ്നേഹിതനും കുടുംബവും മറെറാരു കാറിലും പോകുന്നതു ശാരി കണ്ടു. എവിടെ പോകുകയാണെന്നു് അവൾ അറിഞ്ഞില്ല. ഉച്ച കഴിഞ്ഞിട്ടും അച്ഛനെ കണ്ടില്ല. ശാരി ജാനുവിനെ വിളിച്ചു. അയലത്തു നിന്നു് ഒരു പുതിയ വാൎത്തയുമായി ജാനു ഓടിവന്നു.

"ശാരിക്കുഞ്ഞേ ! കുഞ്ഞിനൊരമ്മ വരുന്നു."

"അമ്മയോ ?"

"അതെ, രണ്ടാനമ്മ."

"രണ്ടാനമ്മ"—ആ ശബ്ദം കരച്ചിലിൻെറ മുന്നോടിയായിരുന്നു. ഓക്കാപ്പുറത്തു് ഒരടി കിട്ടിയതു പോലെ ശാരി വല്ലാതെ ഭയന്നു. "അച്ഛനൊരു രണ്ടാനമ്മയെ കൊണ്ടു വരുമോ? സ്നേഹമുള്ള അച്ഛൻ തന്നോടു് അങ്ങനെ ക്രൂരത കാണിക്കുമോ?" അവൾക്കു ആദ്യമായി അച്ഛനോടു കോപം തോന്നി. ജാനുവിൻെറ കഥകളിലെ രണ്ടാനമ്മമാരെപ്പററി ശാരി ഓൎമ്മിച്ചു. അവൾക്കൊരു സമാധാനവും കിട്ടാതെ ആയി. എവിടെയെങ്കിലും പോയി ഒളിക്കുകയോ, എങ്ങോട്ടെങ്കിലും ഓടിപ്പോകുകയോ ചെയ്താൽ കൊള്ളാമെന്നു തോന്നി. ശാരി സാവധാനം അച്ഛന്റെ കിടപ്പു മുറിയിൽ കയറി. അവിടെ മേശപ്പുറത്തു വെച്ചിരിക്കുന്ന അമ്മയുടെ ഫോട്ടോ കണ്ടു. ചിരിച്ചു കൊണ്ടിരിക്കുന്ന അമ്മ. വളരെ നേരം അവൾ ഫോട്ടോയിലേക്കു നോക്കിനിന്നു. അവ

ളുടെ കവിളിൽ കൂടി കണ്ണീരൊഴുകി. അവൾ ഇടറുന്ന സ്വര ത്തിൽ പറഞ്ഞു. "അമ്മേ ! എൻറമ്മേ ! എനിക്കു രണ്ടാനമ്മ വരുന്നു."

മുററത്തു് എന്തോ ശബ്ദം കേട്ടു് അവൾ ഇറങ്ങി വന്നു. ആരെയും കണ്ടില്ല. വെയിലിൻെറ ശക്തി കുറഞ്ഞിട്ടില്ല. തീ വാരി എറിയുന്നതുപോലെ ചൂടുണ്ടു്. കാററടിക്കുന്നില്ല. പ്ര കൃതി അനങ്ങാതെ നിൽക്കുകയാണു്. ശാരി നിരത്തിലേക്കു നോക്കി. ടാറിൽ നിന്നു് ആവി പൊങ്ങുന്നതു പോലെ തോന്നി. അവൾ അകത്തു കയറി ഇരുന്നു.

മണി മൂന്നടിച്ചു. ശാരിക്കു് വല്ലാത്ത ഒരസ്വസ്ഥത. ഇരി ക്കുമ്പോൾ എഴുന്നേററു നടക്കണമെന്നു തോന്നും. എഴുന്നേററു് അല്പം നടന്നാൽ ഉടനെ ഇരിക്കണം. ആകെ ഒരു പരിഭ്രമം.

പടിക്കൽ ഒരു കാർവന്നു നിന്നു. ശബ്ദം കേട്ടു് അവൾ കതകിന്നിടയിലൂടെ മുററത്തേക്കു നോക്കി അച്ഛൻ ഇറങ്ങി വരുന്നു; പിറകെ ഒരു സ്ത്രീയും. ഹോ........അവളുടെ ഹൃദയം പടപടാ അടിച്ചു. അവൾ കട്ടിലിൽ കമഴ്ന്നു വീണ് ഏങ്ങി ക്കരഞ്ഞു.

വരാന്തയിൽ നിന്നു ശേഖരൻ വിളിച്ചു. "ശാരി! മോളേ!" അവൾ വിളി കേട്ടില്ല. അയാൾ പുരയ്ക്കകത്തു കയറി

"മോളെ ഇതാ ഇതാരെന്നു നോക്കു"—അയാൾ അവളെ പിടിച്ചെഴുന്നേല്പിച്ചു കൊണ്ടു പറഞ്ഞു. അവൾ മുഖം പൊത്തി പ്പിടിച്ചു കൊണ്ടു കരഞ്ഞു. അതു കണ്ടു് ആ സ്ത്രീ പറഞ്ഞു .

"മോളേ ! എൻെറ മോളേ ! നീ കരയുകയാണോ ? ഇതാ ഇങ്ങോട്ടു നോക്കു, അമ്മയാണു വിളിക്കുന്നതു്. " പരിചിതമായ ശബ്ദം. ശാരി കൈവിരലുകൾ അല്പം വിടർത്തി നോക്കി. ദേ വകിയമ്മ ! "

"എൻെറ അമ്മേ!" ശാരി അവരെ കെട്ടിപ്പിടിച്ചു. ഒരു തണുത്ത കാററു് അവരെ തഴുകിക്കടന്നു പോയി.

# കറമ്പി

പശുക്കുട്ടിയെ കണ്ടനാൾ മുതൽ ഭവാനിക്ക് അതിനോട് അതിരററ സ്നേഹം തോന്നി. ആ കിടാവിനു വേണ്ടിയാണ് അവൾ ജീവിക്കുന്നതെന്നു കൂടി തോന്നിപ്പോകും. അവൾ അതിനു കറമ്പി എന്നു പേരിട്ടു. കറമ്പിക്കു പുല്ലു ശേഖരിച്ചു കൊടുക്കുന്നതിലും കഞ്ഞി കോരിക്കൊടുക്കുന്നതിലും അവൾക്ക് വളരെ ഉത്സാഹമാണ്. കറമ്പി ഭവാനിയുടേതാണെന്നു വേലായുധൻ പറഞ്ഞപ്പോൾ അച്ഛൻഒരു നിധി കൊടുത്തതു പോലെയാണ് ഭവാനിക്ക് അനുഭവപ്പെട്ടത്.

നേരം വെളുത്താൽ ആ കൊച്ചു കിടാവുമായി ഭവാനി പറമ്പിൽ ഓടിച്ചാടി നടക്കും. ആഹാരത്തിൽപ്പോലും പിന്നീട് അവൾക്ക് ശ്രദ്ധ കാണുകയില്ല. പശുക്കുട്ടിയെ കൂടാതെ അവൾക്ക് കാര്യവുമില്ല.

സ്കൂളിൽ പോകുമ്പോഴും വരുമ്പോഴും അവൾ കറമ്പിയെ ഒന്നു തഴുകാതെ ഇരിക്കുകയില്ല. കറമ്പി ക്രമേണ ഭവാനിയുമായി ഇണങ്ങി. അവർ കൂട്ടുകാരികളെപ്പോലെയായി. ഒരു നേരം ഭവാനിയെ കണ്ടില്ലെങ്കിൽ കറമ്പി കയറുപൊട്ടിക്കുവാൻ തുടങ്ങും. ഹ്മ്മാ......ഹ്മ്മാ......എന്നു നിർത്താതെ അമറും.

അതു കേൾക്കുമ്പോൾ ശിവരാമൻ കളിയാക്കും.

"കറമ്പിക്കിടാവ് ഭവാനിക്കിടാവിനെ വിളിക്കുന്നു."

എന്നു്. ജേഷ്ഠന്റെ പരിഹാസം കാര്യമാക്കാറില്ല തന്റെ ജീവനു തുല്യം അവൾ കറമ്പിയെ കരുതി.

ഒരു ദിവസം പ്രഭാതത്തിൽ പശുക്കുട്ടി കിടന്നിടത്തുനിന്നു് എഴുന്നേററില്ല. കാലുകൾ നീട്ടിപ്പിടിച്ചു് കിടന്നു വിറയ്ക്കുന്നു. ഭവാനിക്കു് ആ കാഴ്ച നോക്കി നിൽക്കുവാൻ ശക്തി ഉണ്ടായില്ല. അവളുടെ നിലവിളികേട്ടു് മാതാപിതാക്കന്മാർ ഓടി എത്തി. കിടാവിന്റെ ദയനീയമായ കിടപ്പുകണ്ടു് വേലായുധൻ പറഞ്ഞു.

"വാതമായിരിക്കും."

"അതിനെന്താ ചെയ്യേണ്ടതു്"—ഭവാനി ചോദിച്ചു. അവളുടെ ശബ്ദം വേദന നിറഞ്ഞതായിരുന്നു.

"തവിടോ മണലോ കിഴികെട്ടി ചൂടുപിടിപ്പിച്ചു തിരുമ്മണം"—അത്രയും വേലായുധൻ പറഞ്ഞപ്പോഴേയ്ക്കു് ഭവാനി മണൽ വാരിക്കഴിഞ്ഞു. നാലു നിമിഷത്തിനകം ചൂടു പിടിപ്പിച്ച മണൽക്കിഴിയുമായി എത്തി. അച്ഛനും അമ്മയും കൂടി പശുക്കുട്ടിയുടെ ദേഹം മുഴുവൻ തിരുമ്മി. അതു് കാലു കുടഞ്ഞു് പതുക്കെ എഴുന്നേററു. ഭവാനിയുടെ മുഖം തെളിഞ്ഞു. അവൾ കറമ്പിക്കു് ഒരു നുറുമ്മ കൊടുത്തു. അന്നു് ഭവാനി എങ്ങും പോയില്ല. പശുക്കിടാവിന്റെ അടുത്തു തന്നെ ഇരുന്നു. അതിനു് പുല്ലു കൊടുക്കുക, കഞ്ഞികൊടുക്കുക, ചാക്കു വിരിച്ചു് അതിനെ കിടത്തുക. തുടങ്ങിയ കാര്യങ്ങളിൽ ശ്രദ്ധിച്ചു. രാത്രിയിൽ പത്തു പ്രാവശ്യമെങ്കിലും ഭവാനി എഴുന്നേററു് പശുക്കുട്ടിയെ നോക്കിയിരിക്കണം. അവൾക്കു് ഉറക്കം വന്നതേ ഇല്ല.

ഭവാനിയെ ശുണ്ഠി പിടിപ്പിക്കാൻ ചിലപ്പോൾ ശിവരാമൻ കറമ്പിയെ ഓടിക്കുകയും തല്ലുകയും ചെയ്യും. ഭവാനി

പിന്നീട് ശിവരാമനോട് ഉരിയാടുകയില്ല. അവന്റെ മുന്നിൽ മുഖം കറുപ്പിച്ചു നടക്കും. അച്ഛനോടും അമ്മയോടും നൂറുതവണ പരാതി പറയും. ഭവാനിയുടെ പറച്ചിലും പരിഭ്രമവും ശിവരാമന് വളരെ രസമാണ്. അവൻ ചോദിക്കും.

"ഈ പെണ്ണിനെ കെട്ടിച്ചയക്കുമ്പോൾ പശുക്കുട്ടിയേയും കൂടി കൊണ്ടു പോകുമോ ?"

"എന്നെയല്ല കെട്ടിച്ചയക്കുന്നതു് ചേട്ടനെയാ"–അവൾ മറുപടി കൊടുക്കും. പലപ്പോഴും പശുക്കുട്ടിയുടെ പേരിൽ ആ സഹോദരീസഹോദരന്മാർ പിണങ്ങിയിട്ടുണ്ടു്. പിണക്കം തീർക്കുന്നതിനു് ശിവരാമൻ ഒരു വിദ്യ പ്രയോഗിക്കും. അവൻ കറമ്പിയ്ക്കു പുല്ലു കൊടുക്കുകയും അതിനെ തലോടുകയും ചെയ്യും. അതു കാണുമ്പോൾ ഭവാനിയുടെ മുഖത്തു് പ്രകാശം പരക്കും ഹൃദയത്തിൽ ആനന്ദം നുരഞ്ഞു പൊങ്ങും. അവൾ ജ്യേഷ്ഠന്റെ സമീപത്തു ചെല്ലും. അറിയാതെ ചിരിക്കും.

കാലം പ്രകൃതിയിൽ പല പരിവർത്തനങ്ങളും വരുത്തി. വസന്തവും ശരത്തും വർഷവും മാറിമാറി വന്നു. ഭവാനിയുടെ കറമ്പി വളർച്ച പ്രാപിച്ചു ഒരു പശുവായിത്തീർന്നു. അതു പ്രസവിച്ചില്ല. പ്രസവിക്കുന്നതല്ലെന്നു് കണ്ടവരെല്ലാം പറഞ്ഞു.

ഒരു ദിവസം ഭാര്യയുമായി സംഭാഷണം നടത്തുന്നതിനിടയിൽ വേലായുധൻ ചോദിച്ചു.

"എന്തിനീ പശുവിനു് വെറുതെ തീററി അന്വേഷിക്കുന്നു. ? അതിനെ വിൽക്കരുതോ ? നൂറു രൂപ കിട്ടിയാൽ ഭവാനിക്കു് ഒരു സ്വർണ്ണ വളയെങ്കിലും വാങ്ങിക്കാം."

"കാര്യം ശരിയാണ്. പക്ഷേ മകൾ സമ്മതിക്കുമോ?" ഭാര്യ സംശയം പ്രകടിപ്പിച്ചു.

"അവൾ കൊച്ചു കുഞ്ഞാണോ ? കാര്യങ്ങൾ മനസ്സിലാക്കാറായില്ലേ ! അതിനെ വളർത്തുന്നതു കൊണ്ടു് യാതൊരു ഫലവുമില്ലെന്നു് ആരെങ്കിലും പറഞ്ഞു കൊടുക്കണോ ?" വേലായുധൻ ചോദിച്ചു.

"എന്തോ ! നിങ്ങളുടെ ഇഷ്ടം പോലെ ചെയ്യണം." ഭാര്യ അറിയിച്ചു. അയാൾ പിന്നീടു് അധികമാലോചിച്ചില്ല.

പശുവിനെ ഒരു കച്ചവടക്കാരനു കൊടുത്തു. വൈകിട്ടു് ഭവാനി സ്കൂളിൽ നിന്നും വന്നപ്പോൾ, തൊഴുത്തിൽ കറമ്പിയെ കണ്ടില്ല. അവൾ പറമ്പിലെല്ലാം അന്വേഷിച്ചു. ഒരിടത്തും കണ്ടില്ല. അവളെ കാണുമ്പോൾ പശു അമറുക പതിവാണു്. ഇന്നു് ആ ശബ്ദം കേട്ടില്ല. അവളുടെ കണ്ണു നിറഞ്ഞു. അവൾ ഓടിച്ചെന്നു അമ്മയോടു ചോദിച്ചു.

"അമ്മേ ! എന്റെ കറമ്പി എവിടെ ? "

"ഹോ ! ഞാനറിഞ്ഞില്ല !" അവർ ഒഴിഞ്ഞു മാറുവാൻ ശ്രമിച്ചു.

"അമ്മ അറിയാതിരിക്കുകയില്ല. എന്റെ കറമ്പി എവിടെ ?" അവൾ അമ്മയെ പിടിച്ചു കുലുക്കിക്കൊണ്ടു ചോദ്യമായി. മകളുടെ മുഖത്തു നോക്കി പരമാർത്ഥം അറിയിക്കുവാൻ അമ്മക്കു ധൈര്യം കിട്ടിയില്ല. അവർ മൗനമായിരുന്നു. ഭവാനി ചോദ്യമാവർത്തിച്ചു കൊണ്ടിരുന്നു. ഒടുവിൽ അവൾ നെഞ്ചത്തടിച്ചു കരയാൻ തുടങ്ങി. അതു കാണ്മാൻ കഴിവില്ലാതെ അമ്മ പറഞ്ഞു —

"മോളേ ! കരയാതെ ! അതിനെ നിന്റെ അച്ഛൻ കൊണ്ടു പോയി."

"എവിടെ കൊണ്ടു പോയി ?"




"എനിക്കറിയാൻ മേലാ" അവർ പറഞ്ഞു. ഭവാനി നേരേ അച്ഛന്റെ സമീപത്തേക്കു ചെന്നു. കണ്ണീരോടു കൂടി അന്വേഷിച്ചു.

"എന്റെ കറമ്പിയെ എവിടെ കൊണ്ടു പോയി ?"

"നിന്റെ കറമ്പി ! പോയ്ക്കോ ... പ്രായമിത്രയും ആയിട്ടും കൊഞ്ചുന്നോ ?" വേലായുധൻ ഗൗരവം അഭിനയിച്ചു കൊണ്ടു പറഞ്ഞു.

"അച്ഛാ, എന്റെ കറമ്പി –" ഭവാനി ഉറക്കെക്കരഞ്ഞു അവളുടെ ഹൃദയം തകർന്നു പോയി. കറമ്പിയെ അച്ഛൻ ആർക്കെങ്കിലും കൊടുത്തതായിരിക്കുമെന്നു് അവൾ ഊഹിച്ചു. "എന്റെ കറമ്പിയെ ആർക്കു കൊടുത്തു ? എനിക്കിപ്പോൾ അവളെ കാണണം" – ഭവാനി അച്ഛന്റെ മുഖത്തെ ഗൗരവം കണ്ടു ഭയന്നു മാറിയില്ല. ജീവനു തുല്യം കരുതി സംരക്ഷിച്ചു വന്ന പശുവിനെയാണു് കാണാതായതു്.

"കാര്യങ്ങൾ മനസ്സിലാക്കാൻ പ്രായം ആയിട്ടും കൊച്ചു കുഞ്ഞുങ്ങളെപ്പോലെ ശാഠ്യം പിടിക്കുന്നോ ? ഒരു ഉപകാരവുമില്ലാത്ത ജന്തുവിനെ ഇവിടെ നിർത്തി എന്നും പുല്ലും വൈക്കോലും അന്വേഷിക്കണോ ? പോയ്ക്കോ ! അല്ലെങ്കിൽ നീ തല്ലു വാങ്ങിയ്ക്കും,"—അയാൾ താക്കീതു ചെയ്തു. ഭവാനി പിന്നെയും കറമ്പിയുടെ പേരു പറഞ്ഞു കരഞ്ഞു കൊണ്ടുനിന്നു. വേലായുധനു വല്ലാത്ത കോപം വന്നു. അയാൾ കൈ നിവർത്തി ചാടി എഴുന്നേററു. അതു കണ്ടു് ഉറക്കെക്കരഞ്ഞു കൊണ്ടു് ഭവാനി അടുക്കളയിലേക്കു് ഓടി.

മകളുടെ സങ്കടം കണ്ടു് അമ്മ വിഷമിച്ചു. കരഞ്ഞു കരഞ്ഞു ഭവാനിയുടെ കണ്ണും മുഖവും വീർത്തു. സ്കൂളിൽ നിന്നു,

വന്നതിൽ പിന്നെ അവൾ വെള്ളം പോലും കുടിച്ചിട്ടില്ല. വരാന്തയിലിരുന്ന് ഏങ്ങലടിച്ചു കരയുകയാണ്. കൂടെക്കൂടെ “എന്റെ കറമ്പീ.........എന്റെ കറമ്പീ.........നീ എന്നെ ഉപേക്ഷിച്ചു പോയോ ?” — എന്ന് വിക്കിവിക്കിപ്പറയും.

അന്ന് അത്താഴം വിളമ്പിക്കൊടുക്കണമെന്ന് അമ്മയ്ക്കോ ഉണ്ണണമെന്ന് അച്ഛനോ തോന്നിയില്ല. ആ വീട് മുഴുവൻ ദുഃഖത്തിലേക്ക് ആഴ്ന്നിറങ്ങി. ഇനി എന്താ നിവൃത്തി ? മാതാപിതാക്കൾ ആലോചന തുടങ്ങി. എന്തു സമാധാനം പറഞ്ഞിട്ടും ഭവാനി അനുസരിക്കുന്നില്ല. അവൾക്കു പശുവിനെ അല്ലാതെ മറ്റൊന്നും വേണ്ടാ. അവരുടെ ഉള്ളിൽ കറമ്പിയുടെ ചിത്രം തെളിഞ്ഞു വന്നു.

ഭവാനി സ്കൂളിലേക്ക് പോകുവാനിറങ്ങുന്നത് പശുവിനറിയാം. കറമ്പി അവളുടെ കൂടെ പടിക്കൽ വരെ ചെന്നു നില്ക്കും. അവൾ നടന്നു മറയുന്നതു വരെ ഒരേ നില്പിൽ നിന്നു നോക്കും. വളവു തിരിഞ്ഞു കഴിയുമ്പോൾ ഒന്നമറും. തല കുനിച്ച് കുലുക്കി പിന്നെയും കുറെ നേരം കൂടി അങ്ങനെ നിൽക്കും. വൈകീട്ട് ഭവാനി സ്കൂളിൽ നിന്നു വരുമ്പോൾ എന്തൊരു കൂത്താട്ടമാണ്. അഴിച്ചു വിട്ടിട്ടില്ലെങ്കിൽ കറമ്പി കയറു പൊട്ടിച്ച് ഓടി വരും. അവളെ ഒന്നുരുമ്മി തല പൊക്കി താടിക്ക് ഒന്നു മണപ്പിക്കണം. ആ കാര്യങ്ങൾ എല്ലാം ഓർമ്മിച്ചപ്പോൾ വേലായുധനു വിഷമം തോന്നി. അയാൾ ഭവാനിയുടെ അടുത്തു ചെന്ന് ആശ്വസിപ്പിക്കാൻ ശ്രമിച്ചു.

“നമുക്കെന്തിനു മോളേ, പ്രസവിക്കാത്ത പശു? നല്ല രണ്ടു പശുക്കുട്ടികളെ അച്ഛൻ നാളെത്തന്നെ വാങ്ങിത്തരാം. എന്റെ പൊന്നു മോളു കരയാതേ!” അയാൾ അനുനയരൂപത്തിൽ പറഞ്ഞു.

"എനിക്കെന്റെ കറമ്പിയെ മാത്രം മതി." അവൾ അച്ഛന്റെ സാന്ത്വന വാക്കുകൾ ശ്രദ്ധിച്ചില്ല. എന്തു പറഞ്ഞിട്ടും മകൾ അനുസരിക്കുന്നില്ലെന്നു കണ്ടപ്പോൾ വേലായുധൻ വീണ്ടും ഭയപ്പെടുത്തി നോക്കി.

"ശബ്ദിക്കരുത്. വേഗം പോയി വല്ലതും വാങ്ങിക്കഴിച്ചു കിടന്നോ. അല്ലെങ്കിൽ നീ ചുട്ടഅടിവാങ്ങിക്കും."–അയാൾ പരുഷമായി പറഞ്ഞു.

"എന്നെ അടിച്ചു കൊല്ലണം." എന്നു പറഞ്ഞു് ഭവാനി കരയാൻ തുടങ്ങി. ഒരു വിധത്തിലും രക്ഷയില്ലെന്നു കണ്ടപ്പോൾ വേലായുധൻ മകളോടു പറഞ്ഞു.

"അർദ്ധരാത്രി കഴിഞ്ഞല്ലോ മോളേ! നേരം വെളുക്കുന്നതുവരെ ക്ഷമിക്കൂ. കറമ്പിയെ സൂര്യനുദിക്കുന്നതിനു മുമ്പ് ഇവിടെ കൊണ്ടുവരാം. അച്ഛനൊരബദ്ധം പററിപ്പോയി. എന്റെ മോൾ കരയാതെ!"

അമ്മയും അവൾക്കു് ഉറപ്പുകൊടുത്തു.

"സത്യമായും എന്റെ കറമ്പിയെ കൊണ്ടുവരുമോ?" ആശ്വാസത്തോടു കൂടി ഭവാനി ചോദിച്ചു.

"സത്യമായും കൊണ്ടുവരാം", മാതാപിതാക്കൾ പ്രതിജ്ഞചെയ്തു. ഭവാനി കരച്ചിൽ ഒരു വിധം നിർത്തിക്കിടന്നു. എന്നിട്ടും അവൾ വെള്ളം കുടിക്കുകയോ ആഹാരം കഴിക്കുകയോ ചെയ്തില്ല. മകൾ പട്ടിണി കിടക്കുന്നതു കണ്ടു് മററുള്ളവരും ആഹാരം കഴിച്ചില്ല.

ഭവാനിക്കു് ഉറക്കം വന്നില്ല. അറിയാതെ കണ്ണൊന്നടഞ്ഞുപോയാൽ ഉടനെ കറമ്പി മുന്നിൽവന്നു നിൽക്കുന്നതായും

താട ആട്ടി തന്നെ ഉഷമ്മിനിന്നു് കൂത്താടുന്നതായും താൻ അവളുടെ നെററി ചൊറിഞ്ഞു കൊടുക്കുന്നതായും, കറമ്പി കയറു പൊട്ടിച്ചു കൊണ്ടു് പുരയ്ക്കു നാലുവശത്തും ഓടികളിക്കുന്നതായും മററും ഭവാനിക്കു തോന്നും. കണ്ണുതുറന്നു നാലു വശത്തും നോക്കുമ്പോൾ മാത്രമാണു് സ്വപ്നം കാണുകയായിരുന്നുവെന്നു് അവൾക്കു് മനസ്സിലാവുക. ഭവാനിയ്ക്കു് അതു് കൂടുതൽ ഹൃദയ വേദനയ്ക്കു കാരണമായി. അവൾ സൂര്യനുദിക്കുന്നതിന്നു് പ്രാർത്ഥിച്ചു കൊണ്ടിരുന്നു.

HIGH SCHOOL ERNAKULAM.

വേലായുധൻ രാവിലെ തന്നെ രൂപയുമെടുത്തു് കച്ചവടക്കാരനെ തിരക്കിപ്പോയി. അവിടെ ചെന്നു് വിവരമെല്ലാം അയാളോടു പറഞ്ഞു. കച്ചവടക്കാരൻ ആത്മാർത്ഥമായി സഹതപിച്ചു.

"എന്തു ചെയ്യാം.? നിങ്ങൾ അല്പം താമസിച്ചു പോയി." അയാൾ നിസ്സഹായനായി അറിയിച്ചു. കടയിലേക്കു് ചൂണ്ടി കാണിച്ചു കൊണ്ടു് അയാൾ പറഞ്ഞു —

"അതാ നിങ്ങടെ കറമ്പി !"

വേലായുധൻ അങ്ങോട്ടു നോക്കി. ചുവന്ന വലിയ രണ്ടു മാംസക്കഷണങ്ങൾ അവിടെ തൂക്കിയിട്ടിരിക്കുന്നു.



